# THE CHURCH WEEKLY

വാല്യം 22 | 1968 ജൂൺ 16 | ലക്കം 23


**THOUGHT FOR THE WEEK**

I like not only to be loved, but to be told that I am loved; the realm of silence is large enough beyond the grave.

-George Eliot

**താളുകൾ മറിക്കുമ്പോൾ**



**ഈ ആഴ്ചയിൽ**

ജൂൺ 16 ശ്ലീഹാനോമ്പാരംഭം
19 മാർ യൂദാശ്ലീഹ

## സുപ്രധാന അറിയിപ്പ്

തപാൽ നിരക്കു കൂട്ടിയതിനെത്തുടർന്നു ചർച്ചുവീക്കിലിയുടെ വരിസംഖ്യ അല്പം വർദ്ധിപ്പിക്കാൻ ഞങ്ങൾ നിർബന്ധിതരായിരിക്കുകയാണെന്ന വിവരം മാന്യ വായനക്കാരെ അറിയിച്ചുകൊള്ളുന്നു. പ്രതിവർഷവരിസംഖ്യ 1968 ജൂലൈ 1മുതൽ 7 രൂപ 50 പൈസയായിരിക്കും.

മാനേജർ,

# മറ്റൊരു രക്തസാക്ഷി

അമേരിക്കൻ പ്രസിഡൻറു സ്ഥാനത്തേക്കു മൽസരിച്ച റോബർട്ട് കെന്നഡി അതിക്രൂരമായ വധശ്രമത്തിനു ഇരയായി എന്നതു ലോകത്തെ മുഴുവൻ ഞെട്ടിച്ച ഒരു സംഭവമായിരുന്നു. ലോകം ഇന്നും നല്ല ആളുകൾക്കു് സുരക്ഷിതമായിത്തീർന്നിട്ടില്ല. വന്യമൃഗങ്ങൾ സഞ്ചരിക്കുന്ന കാനനപ്രദേശങ്ങൾപോലെ അരക്ഷിതമാണ് ലോകം. കാട്ടുമൃഗങ്ങളെ സംബന്ധിച്ച് അവർ ക്രൂരമായി പ്രവർത്തിച്ചേക്കാമെന്നുള്ളതുകൊണ്ടു് കാട്ടിൽ കയറുന്ന മനുഷ്യൻ ചില രക്ഷാമാർഗ്ഗങ്ങൾ കരുതിയിരിക്കും. എന്നാൽ പരിഷ്കൃതമനുഷ്യർ തിങ്ങിപ്പാർക്കുന്ന പാശ്ചാത്യ നഗരമദ്ധ്യങ്ങളിൽ അങ്ങനെയൊരു കരുതലിനു ഒട്ടും ആവശ്യമില്ലെന്നു മനുഷ്യൻ ചിന്തിച്ചേക്കാം. പക്ഷേ മനുഷ്യൻ മൃഗത്തേക്കാൾ ക്രൂരമായി പ്രവർത്തിക്കും. മൃഗീയത്വം ഒരു വിധത്തിൽ മനുഷ്യത്വത്തേക്കാൾ ഭേദമാണ്. മൃഗമെന്താണ് പ്രവർത്തിക്കുന്നതെന്ന് ഒട്ടെല്ലാം പ്രതീക്ഷിക്കാം. അതിനെ നേരിടാൻ കരുതിയിരിക്കാം. എന്നാൽ മനുഷ്യനോ! അവൻ നാഗരികത നടിച്ചുകൊണ്ടു് പൈശാചികത്വം പ്രവർത്തിക്കുന്നു.

പൊതുക്കാര്യങ്ങൾക്കുവേണ്ടി പ്രവർത്തിക്കുന്നവരും, രാഷ്ട്രീയപ്രവർത്തകരും നിത്യവും ജനങ്ങളുടെ ഇടയിൽ കഴിച്ചുകൂട്ടേണ്ടവരാണ്. അവർക്കു തോക്കുമായി നടക്കുന്ന അധർമ്മികളിൽനിന്നു സംരക്ഷണം നൽകാൻ ഒരു ഗവർമെൻറിനും സാദ്ധ്യമല്ല. ജനങ്ങളുടെ ധർമ്മബോധം മാത്രമാണ് അവരുടെ സംരക്ഷണം. മഹാത്മാഗാന്ധിയെ വെടിവച്ചുകൊല്ലാൻ ആർക്കാണു വയ്യാത്തതു്. ആയിരക്കണക്കിനു ജനങ്ങൾ തടിച്ചുകൂടുന്ന മഹാസദസ്സുകളിൽ നിരായുധനായും, പട്ടാളത്തിൻെറയും, പോലീസിൻെറയും ഒന്നും സംരക്ഷണമില്ലാതെയും അദ്ദേഹം സന്നിഹിതനായി പ്രസംഗിക്കുക പതിവായിരുന്നല്ലോ. പ്രതിദിനം നടത്തപ്പെട്ടിരുന്ന പ്രാർത്ഥനായോഗങ്ങളിൽ അനവധിയാളുകൾ സംബന്ധിക്കുക സാധാരണയായിരുന്നു. ആർക്കെങ്കിലും അദ്ദേഹത്തെ കൊല്ലുന്നതു ഒരു പ്രയാസമുള്ള കാര്യമായിരുന്നില്ല. ധീരതയുടെ ഒരു ലക്ഷണവുമല്ല നിരായുധനായ അദ്ദേഹത്തെ വെടിവച്ചുകൊന്നതു്. ഭീരുത്വത്തിൻെറയും വിവരക്കേടിൻെറയും മൂർത്തീകരണംകൊണ്ടേ ഒരു ഗോഡ്സെ അതു പ്രവർത്തിക്കു.

ഗോഡ്സെയുടെ മനോഗതി എന്തായിരുന്നു എന്നു കണ്ടുപിടിച്ചാൽ മനുഷ്യസ്വഭാവത്തിൽ അടങ്ങിയിരിക്കുന്ന പല വൈചിത്ര്യങ്ങളെക്കുറിച്ചു പഠിക്കാൻ കഴിഞ്ഞേക്കാം. ഗോഡ്സെ ഹിന്ദുമതത്തിനുവേണ്ടി ഒരു ധീരകൃത്യം ചെയ്യു മട്ടിലാണ് ആ അധർമ്മം പ്രവർത്തിച്ചതു്. അദ്ദേഹം മാത്രമല്ല ഒരു ഗൂഢസംഘംതന്നെ അതിനായി ദീർഘകാലം ആലോചിക്കയും തീരുമാനങ്ങൾ എടുക്കുകയും ചെയ്തിരുന്നു. മുസ്ളീം ജനതയെ സഹോദരന്മാരെപ്പോലെ കരുതണമെന്നു ഹിന്ദു—മുസ്ളീം ലഹളകൾ പൊട്ടിപ്പുറപ്പെട്ടപ്പോൾ അഭ്യർത്ഥിക്കുകയും, സ്വന്തം ജനങ്ങളെ അക്രമം പ്രവർത്തിക്കുന്നതിൽനിന്നു തടഞ്ഞുനിർത്തുകയും ചെയ്യുന്ന ഒരാളെ ജീവിക്കാൻ അനുവദിക്കാൻ പാടില്ലെന്ന് ആ ഗൂഢസംഘം തീരുമാനിച്ചു. ആ മനോഭാവം ഗോഡ്സെയുടെ അന്തർധാനംകൊണ്ടവസാനിച്ചിട്ടില്ല. ഇൻഡ്യയിൽ ഒന്നല്ല അനേകം ഗോഡ്സെമാർ അവശേഷിച്ചിട്ടുണ്ടു്, ഗാന്ധിജിമാർ ഇല്ലാത്തതുകൊണ്ടു് അവർ വെടിവയ്ക്കുന്നില്ലെന്നേയുള്ളു.

ഗാന്ധിജിക്കുശേഷം, സർവലോകത്തിൻെറയും ആദരവിനു പാത്രീഭൂതരായ മൂന്നു ലോകനേതാക്കന്മാർകൂടി തോക്കിനിരയായി. അമേരിക്കൻ പ്രസിഡണ്ടായിരുന്ന ജോൺകെന്നഡിയാണൊന്നു്. നീഗ്രോകളുടെ പൗരാവകാശങ്ങൾക്കുവേണ്ടി ഗാന്ധിമാർഗ്ഗം സ്വീകരിച്ച് സഹനസമരം നടത്തിയ മാർട്ടിൻ ലൂതർ കിംഗാണ് രണ്ടാമത്തെ ആൾ. ജോൺ കെന്നഡിയുടെ സഹോദരനും, നീഗ്രോകളോടു നീതി പ്രവർത്തിക്കണമെന്ന് ആഗ്രഹിക്കയും, രാജ്യാന്തരപ്രശ്നങ്ങളിൽ അമേരിക്കയുടെ പങ്ക് സമാധാനത്തിൻേറതായിരിക്കണമെന്നു വിശ്വസിക്കയും ചെയ്തിരുന്ന റോബർട്ട് കെന്നഡി ആണ് മൂന്നാമതു രക്തസാക്ഷിത്വം വരിച്ചതു്. ജോൺ കെന്നഡിയുടെ ഘാതകൻെറ ഉദ്ദേശമെന്തായിരുന്നു എന്നുള്ള കാര്യം അജ്ഞാതമാണ്. മാർട്ടിൻ ലൂതർകിംഗിനെ വെടിവച്ച വെള്ളക്കാരൻ വർണ്ണവിദ്വേഷത്തിനു് അടിമപ്പെട്ടു കടുംകൈ പ്രവർത്തിച്ചതാണ്. എന്നാൽ റോബർട്ട്

# മിഷ്യനറിമാരുടെ മേൽ കൊടുവാൾ വീഴുകയോ?

ഇ. കെ. അലക്സാണ്ടർ

ഇപ്പോൾ ഇൻഡ്യയിൽ ആതുരസേവനം ചെയ്യുന്ന വിദേശമിഷ്യനറിമാർക്ക് അവരുടെ താമസകാലാവധി തീരുമ്പോൾ വിസാ പുതുക്കിക്കൊടുക്കയില്ലെന്ന് ഇൻഡ്യാഗവർമെൻറ് തീരുമാനിച്ചിരിക്കുകയാണല്ലോ. ഏകദേശം നാലായിരത്തിനും അയ്യായിരത്തിനും ഇടയിൽ വരും ഈ ഇനത്തിൽ പെട്ടവർ. യേശുക്രിസ്തുവിന്റെ വേദോക്തികൾ ലോകമൊട്ടാകെ പരത്തുന്നതിനും ആ ദിവ്യപുരുഷന്റെ ആദർശങ്ങൾക്കനുരൂപമായി, ആതുരർക്കും ആലംബഹീനർക്കും സേവനം ചെയ്യുന്നതിനും വേണ്ടി ഇറങ്ങി പുറപ്പെട്ടിട്ടുള്ളവരാണവർ. പത്തൊൻപതാംശതകത്തിൽ, യൂറോപ്പിൽ സുവിശേഷഘോഷണത്തിനുള്ള അഭിനിവേശം ജനഹൃദയങ്ങളിൽ ഒരു വിപ്ളവം തന്നെ സൃഷ്ടിച്ചു. ജർമ്മനി, ഇംഗ്ളണ്ട് മുതലായ രാജ്യങ്ങളിലും; ഇരുളടഞ്ഞ ആഫ്റിക്കയിലും, വിദൂര പൂർവേഷ്യൻ രാജ്യങ്ങളിലും, സുവിശേഷവെളിച്ചം പരത്തുന്നതിനുവേണ്ടി പല സംഘടനകൾതന്നെ രൂപംപൂണ്ടു. ആ സംഘടനകളുടെ ആഭിമുഖ്യത്തിൽ, അനേകം മിഷ്യനറിമാർ ഇൻഡ്യയിലും വന്നുചേർന്നു. അവർ ഇൻഡ്യയ്ക്കു ചെയ്തിട്ടുള്ള സേവനങ്ങൾ നിസ്തുലങ്ങളാണ്. അക്കാലത്തു ഭാരതം അജ്ഞതയിലും, അന്ധകാരത്തിലും ആണ്ടിരുന്നു എന്നു പറഞ്ഞാൽ അതിശയോക്തിയാകയില്ല. തീണ്ടൽ, തൊടീൽ, അടിമക്കച്ചവടം, ഉടന്തടിച്ചാട്ടം എന്നീ അനാചാരങ്ങൾനിമിത്തം സാധാരണജനങ്ങൾ നരകയാതന അനുഭവിക്കുകയായിരുന്നു. മതത്തിന്റെ പേരിൽ കുരുതിയും, കൊലയും, അഭിസാരവൃത്തിയും സർവത്ര നടമാടിയിരുന്നു. അന്ധവിശ്വാസംനിമിത്തം, ഗർഭവതികളായ അനേകായിരം സ്ത്രീജനങ്ങൾ വിദഗ്ദ്ധഹസ്തങ്ങളുടെ പരിചരണം ലഭിക്കാതെ അകാലചരമമടഞ്ഞിരുന്നു. ഇവയ്ക്കെല്ലാം പരിഹാരമുണ്ടാക്കിയതു സ്നേഹനിർഭരരും, നിസ്വാർത്ഥമതികളും, ജീവകാരുണ്യനിരതരുമായ മിഷ്യനറിമാരായിരുന്നു എന്നു പറഞ്ഞാൽ അതു് ഒരു യാഥാർത്ഥ്യം മാത്രമാണ്. നിരക്ഷരകുക്ഷികളായ ജനതതിയിൽ വിജ്ഞാനദീപം കൊളുത്തുന്നതിനുവേണ്ടി അവർ നാടുനീളെ പാഠശാലകൾ പണിതുയർത്തി. അവയുടെ വളർച്ചയുടെ വെന്നിക്കൊടി പേറിക്കൊണ്ടു ഭാരതത്തിൽ അങ്ങോളമിങ്ങോളം ഇന്നു സർവകലാശാലകൾ ഉത്തുംഗങ്ങളായി വിരാജിക്കുന്നതു കണ്ണുള്ളവർ തുറന്നുനോക്കിയാൽ കാണാവുന്നതാണ്. അത്രമാത്രം സേവനം ചെയ്തിട്ടുള്ള മിഷ്യനറിമാരാണ് ഇന്നു നാടുവിട്ടു പോകുവാൻ ആജ്ഞാപിതരായിരിക്കുന്നത്. കാരണം പലതാണു പറയുന്നത്. ഫാ. ഫെറർ സമാന്തരഗവർമെൻറു സ്ഥാ

---

കെന്നഡിയെ വെടിവച്ച ജോർഡൻകാരനെ ഇങ്ങനെയൊരു നീചകൃത്യം ചെയ്യുന്നതിന് പ്രേരിപ്പിച്ച കാരണങ്ങൾ എന്തായിരിക്കുമെന്ന് ഇനിയും അറിയേണ്ടതുണ്ട്.

അയാളുടെ രാജ്യത്തിനു വേണ്ടിയാണ് ഈ ഘോരകൃത്യം ചെയ്തതെന്നു അയാൾ വെടിവയ്പു നടത്തിക്കഴിഞ്ഞയുടനെ പറയുകയുണ്ടായത്രെ. ഏതു നീചകൃത്യത്തിനും ഒരു സമാധാനം കാണേണ്ടതു് മനുഷ്യഹൃദയത്തിന്റെ ആവശ്യമാണ്. അല്ലെങ്കിൽ ജൂദാസിനെപ്പോലെ ആത്മഹത്യയ്ക്ക് അയാൾ ഒരുങ്ങുമായിരുന്നു. ജോർഡാനും ഇസ്രായേലും തമ്മിലുള്ള യുദ്ധത്തിൽ റോബർട്ട് കെന്നഡി ഇസ്രയേലിനോടു ആനുകൂല്യം പ്രദർശിപ്പിച്ചു എന്നതാണ് വധത്തിന് അർഹമായി അയാൾ കണ്ടതു്. ലോകത്തിൽ ഇസ്രയേൽ പക്ഷക്കാരായ അനേകായിരം പേർ കാണും. അവരെയെല്ലാം ഇങ്ങനെ വധിക്കാൻ അയാൾ ആഗ്രഹിക്കുമായിരിക്കും. അതു സാദ്ധ്യമല്ലെന്നറിയാവുന്നതുകൊണ്ടു് അതിനു അയാൾ തുനിഞ്ഞില്ലെന്നേയുള്ളു. റോബർട്ട് കെന്നഡി അമേരിക്കൻ പ്രസിഡണ്ടാകുന്നതിനെ തടയാനായിരിക്കാം ഈ മാർഗ്ഗം സ്വീകരിച്ചതു്. പക്ഷേ റോബർട്ട് കെന്നഡി അമേരിക്കൻ പ്രസിഡണ്ടായിക്കഴിയുമ്പോൾ ജോർദ്ദാനും ഇസ്രയേലും തമ്മിൽ നീതിപൂർവമായ ഒരു സമാധാനം സ്ഥാപിക്കാൻ തന്റെ സ്വാധീനങ്ങൾ പ്രയോഗിക്കുമായിരുന്നില്ലെന്ന് ഈ ഘാതകൻ എങ്ങനെ നിശ്ചയിച്ചു.

റോബർട്ട് കെന്നഡി പ്രസിഡണ്ടായിത്തീരുമെന്നു നിശ്ചയിക്കാനും സമയമായിരുന്നില്ല. ഡെമോക്രാററ് പാർട്ടിയുടെ സ്ഥാനാർത്ഥിയായി തിരഞ്ഞെടുക്കപ്പെടുന്നതിനുള്ള പ്രാഥമികമൽസരങ്ങൾ നടക്കുന്നതേയുള്ളു. ആദ്യമെ സ്ഥാനാർത്ഥിയായി പാർട്ടി അംഗീകരിക്കണം. പിന്നീട് റിപ്പബ്ലിക്കൻ സ്ഥാനാർത്ഥിയെ അവസാന മൽസരത്തിൽ തോല്പിക്കണം. ഇത്രയും കഴിയാതെ ഒരാൾ അമേരിക്കൻ പ്രസിഡണ്ടാകുമെന്ന് എങ്ങനെ നിശ്ചയിക്കാം. വെറും സങ്കല്പത്തെ മാത്രം അടിസ്ഥാനപ്പെടുത്തി ഇത്രയും ജനസമ്മതനായ ഒരു യുവനേതാവിനെ വധിക്കാൻ സന്നദ്ധനായ ഘാതകന്റെ ക്രൂരതയെ വെല്ലുന്നതു് അയാളുടെ ബുദ്ധിശൂന്യത മാത്രമാണ്. ജോർദ്ദാനോടു വല്ല സഹാനുഭൂതിയും അമേരിക്കക്കാർക്കുണ്ടായിരുന്നെങ്കിൽ അതു നശിപ്പിക്കാൻ മാത്രമുപകരിക്കുന്ന ഒരു കൃത്യമാണു താൻ ചെയ്യുന്നതെന്നു മനസ്സിലാക്കാനുള്ള സാമാന്യബുദ്ധി വിദ്വേഷതിമിരംകൊണ്ടു് അയാൾക്കുണ്ടായില്ല.

അക്രമത്തിന്റെ വേലിയേററത്തിന്റെ ഒരു കാലഘട്ടത്തിലാണു നാം ജീവിക്കുന്നതു്. ഇരുപതാം നൂററാണ്ടു് ലോകചരിത്രത്തിലെ അക്രമയുഗമാണെന്നു പറയാം. രണ്ടു ലോകമഹായുദ്ധങ്ങൾ നടന്ന ശതാബ്ദമാണിതു്. വർഗ്ഗസമരത്തിന്റെ പേരിൽ ലോകവ്യാപകമായി മനുഷ്യരുടെ ഇടയിൽ വിദ്വേഷം വളർത്തിക്കൊണ്ടിരിക്കുന്ന ദശാബ്ദങ്ങളാണ് ഇപ്പോൾ കഴിഞ്ഞിരിക്കുന്നതു്. അതു തുടരുകയുമാണ്. ഭൂഗോളം മുഴുവൻ ചുട്ടുപൊടിക്കുന്ന മാരകശക്തിയുള്ള അണ്വായുധങ്ങൾ ശേഖരിക്കുന്നതിനു വൻരാഷ്ട്രങ്ങൾ മൽസരിച്ചുകൊണ്ടിരിക്കുന്നു. വിദ്യാർത്ഥികൾ, തൊഴിലാളികൾ, രാഷ്ട്രീയ പാർട്ടികൾ എന്നിവരെല്ലാം വിദ്വേഷവും അക്രമപ്രവണതയുംകൊണ്ടു് കൂത്താടുകയാണ്. എങ്ങോട്ടേയ്ക്കാണ് ലോകം പുരോഗമിക്കുന്നതു്. റോബർട്ട് കെന്നഡിയുടെ രക്തസാക്ഷിത്വം മനുഷ്യനെ ചിന്തിപ്പിക്കുന്നതതാണ്.

അക്രമം ലോകചരിത്രത്തിൽ എന്നുമുണ്ടായിരുന്നു. എന്നും നിലനിൽക്കുകയും ചെയ്യും. എന്നാൽ മനുഷ്യൻ മൃഗങ്ങളേക്കാൾ മെച്ചമാണെന്നു അഭിമാനിക്കണമെങ്കിൽ വിദ്വേഷവും കോപവും വൈരാഗ്യവും നിയന്ത്രിക്കാൻ മനുഷ്യനു കഴിയണം. മനുഷ്യഹൃദയത്തിൽ അതിനു സ്ഥാനം നൽകാതിരിക്കുന്നതാണ് അക്രമത്തിൽനിന്നു മനുഷ്യൻ രക്ഷപെടാനുള്ള പ്രതിവിധി. കോപിക്കുന്നതു കൊലപാതകമാണെന്നു പഠിപ്പിച്ച കർത്താവു് ഹിംസയുടെയും അക്രമത്തിന്റെയും മൂലകാരണത്തിനു പ്രതിവിധി കാണണമെന്നാണു നിർദ്ദേശിച്ചതു്. എല്ലാ ദുഷ്പ്രവണതകളിൽനിന്നും മനുഷ്യനു രക്ഷപ്പെടാനുള്ള മാർഗ്ഗം ദൈവകൃപയാണ്. ദൈവവുമില്ല, നന്മയുമില്ല, സ്വന്ത അഭീഷ്ടങ്ങളും അഭിപ്രായങ്ങളും നടക്കാൻ എന്തും ചെയ്യാമെന്നുള്ള ഒരു മനോഭാവം, അരാജകാവസ്ഥയിലേക്കു മനുഷ്യലോകത്തെ നയിക്കും.

പ്രസിഡണ്ടു ജോൺസൺ പറഞ്ഞതുപോലെ കോടിക്കണക്കിന് ആളുകൾ താമസിക്കുന്ന അമേരിക്കയിൽ ഇത്തരം മഹാപാതകങ്ങൾ നടക്കുന്നതപൂർവമായിട്ടായിരിക്കാം. സമാധാനപ്രിയരും നല്ല ആളുകളും എല്ലാരാജ്യത്തുമുള്ളതുപോലെ അവിടെയുമുണ്ടു്. അവരാണു ലോകത്തെ നിലനിറുത്തുന്നതു്. അങ്ങനെയുള്ളവരുടെ സംഖ്യയും സ്വാധീനവും വർദ്ധിക്കണം. ദൈവപുത്രൻ അതിനാണ് അവതരിച്ചതു്. സ്നേഹത്തിനും, ദൈവവിശ്വാസത്തിനും ഹൃദയത്തിൽ സ്ഥാനം നൽകാൻ സഹായിക്കുന്നതിനുവേണ്ടി ആത്മാർപ്പണം ചെയ്ത കർത്താവു തന്നെയാണ് ഇത്തരം ഹിംസാത്മകമായ മനുഷ്യജീവിതത്തിനു പരിഹാരം.

# സഭയും വിദ്യാഭ്യാസപ്രവർത്തനവും

ജീവകാരുണ്യപ്രവർത്തനങ്ങളിലെന്നപോലെ വിദ്യാഭ്യാസരംഗത്തും ലോകത്തിലെവിടെയും ഏതുകാലത്തും മുൻകൈ എടുത്തു പ്രവർത്തിച്ചിട്ടുള്ളതു ക്രൈസ്തവസഭയാണ്. പ്രത്യേകിച്ചും കേരളക്കരയിലെ കഴിഞ്ഞ ഒരു ശതാബ്ദത്തിലധികം കാലത്തെ ചരിത്രം പരിശോശിച്ചാൽ ഇവിടത്തെ ശ്ളാഘനീയമായ വിദ്യാഭ്യാസ പുരോഗതിക്കു കാരണഭൂതർ ക്രൈസ്തവസഭകളും ക്രിസ്ത്യാനികളുമായിരുന്നു എന്നു കാണാൻ കഴിയും. തെക്കെഇൻഡ്യയിൽ ഇംഗ്ളീഷ് വിദ്യാഭ്യാസത്തിനു തുടസ്സമിട്ടതു പാശ്ചാത്യമിഷ്യനറിമാരായിരുന്നു. തിരുവിതാംകൂർ കൊച്ചി സംസ്ഥാനങ്ങളിൽ അവരുടെ പ്രവർത്തനങ്ങൾ കൂടുതൽ ഫലപ്രദമായി. അവരുടെ നേതൃത്വം അചിരേണ ക്രൈസ്തവസഭകളും സമൂഹങ്ങളും ഏറ്റെടുത്തു, ഒന്നാംകിടയിലുള്ള കോളജുകളും ഹൈസ്കൂളുകളും വിവിധ കേന്ദ്രങ്ങളിൽ സ്ഥാപിതമായി. പാശ്ചാത്യലോകത്തിൽ ആരംഭിച്ച ശാസ്ത്രീയ പുരോഗതി ഇൻഡ്യയിലേക്കു വ്യാപിക്കുന്നതിനുള്ള മുന്നോടിയെന്നവണ്ണം ഇരുപതാം നൂററാണ്ടിൻെറ ഉദയത്തോടെ അനവധി ആധുനിക കലാലയങ്ങൾ കേരളത്തിൽ അവിടവിടയായി പ്രവർത്തനമാരംഭിച്ചു. ക്രൈസ്തവർ സ്ഥാപിച്ച കോളജുകളും ഹൈസ്കൂളുകളും ഉന്നതാദർശങ്ങളുടേയും ആദ്ധ്യാത്മിക ദർശനത്തിൻെറയുംസേവനമനോഭാവത്തിൻെറയുംസാക്ഷാൽക്കാരമായിരുന്നു. ഗവർമ്മെണ്ടുകൾ നടത്തിയിരുന്ന സ്ഥാപനങ്ങളെ അപേക്ഷിച്ച് സാങ്കേതികവും വിദ്യാഭ്യാസപരവുമായി കൂടുതൽ നിലവാരം പുലർത്തിയതോടൊപ്പം തന്നെ ഈ പ്രൈവററ വിദ്യാലയങ്ങൾ വിദ്യാർത്ഥികളുടെ സ്വഭാവരൂപവൽക്കരണത്തിലും ഉത്തമമായ ജീവിത പരിശീലനത്തിലും ശ്രദ്ധ പതിച്ചു. സന്മാർഗ്ഗനിഷ്ഠയും സത്യസന്ധതയും അച്ചടക്കവും അനുസരണവുമുള്ള ഒരു യുവതലമുറയെ കരുപ്പിടിക്കുവാൻ സഹിയിച്ചു. ഏററവും വലിയ പ്രേരണാശക്തി പുറപ്പെട്ടതു ക്രൈസ്തവ വിദ്യാലയങ്ങളിൽനിന്നായിരുന്നു എന്ന് ആരെയും പറഞ്ഞറിയിക്കേണ്ട ആവശ്യമില്ല. വിദ്യാലയങ്ങളുടെ വിജയ രഹസ്യം എവിടെയായിരുന്നു എന്നു ചോദിച്ചാൽ അന്നത്തെ മാനേജ്മെൻറുകളുടെയും അദ്ധ്യാപക വൃന്ദത്തിൻെറയും ദൈവവിശ്വാസത്തിൽ അധിഷ്ഠിതമായ ആദർശശുദ്ധിയിലും സേവനമനോഭാവത്തിലുമായിരുന്നു എന്നു നിസ്സംശയം പറയാൻ കഴിയും. പ്രശസ്തവും സ്തുത്യർഹവുമായ സേവന പാരമ്പര്യം പുലർത്തിയിട്ടുള്ള എത്രയെത്ര ക്രൈസ്തവ വിദ്യാലയങ്ങൾ നമുക്ക് അഭിമാനം കൊള്ളാവുന്നവയായിട്ടുണ്ട്. കോട്ടയം സി. എം. എസ്സ്. കോളജ്, ആലുവാ യൂണിയൻ ക്രിസ്ത്യൻകോളജ്. ചങ്ങനാശേരി സെൻറ്ബർക്കുമാൻസ് കോളജ്, തിരുമൂലപുരം ബാലികാമഠം ഹൈസ്കൂൾ, നിക്കോൾസൺ ഗേൾസ് ഹൈസ്കൂൾ. ബേക്കർ മെമ്മോറിയൽ ഗേൾസ് ഹൈസ്കൂൾ, ക്രൈസ്തവ മഹിളാലയം, എം.ഡി. ഹൈസ്കൂൾ, എം. ററി. ഹൈസ്കൂൾ മുതലായ അനേകം മികച്ച സ്ഥാപനങ്ങളുടെ പേർ പ്രത്യേകം എടുത്തു പറയേണ്ടതായിട്ടുണ്ട്. പിന്നീടു ക്രൈസ്തവസഭകളും സമൂഹങ്ങളും ഇതര കേന്ദ്രങ്ങളിൽ തുടങ്ങിയിട്ടുള്ള വേറെയും സ്ഥാപനങ്ങൾ പ്രശസ്തമായി നടത്തപ്പെടുന്നുണ്ട്. വിസ്താരഭയത്താൽ അവയുടെ പേരുകൾ പറയാൻ ഉദ്യമിക്കുന്നില്ല. ഈ ക്രൈസ്തവ കലാലയങ്ങളിൽ പരിശീലനം ലഭിക്കാൻ ഭാഗ്യം സിദ്ധിച്ചവരാണ് കഴിഞ്ഞ ഒന്നുരണ്ടു തലമുറകളിൽ സഭയ്ക്കും സമുദായത്തിനും രാഷ്ട്രത്തിനും ആവശ്യമായിരുന്ന ധാർമ്മികവും ആദ്ധ്യാത്മികവുമായ നേതൃത്വം നൽകിയിട്ടുള്ളത്.

കാലം ഇരുപതാംനൂററാണ്ടിൻെറ മദ്ധ്യത്തിൽ എത്തിച്ചേർന്നതോടെ സാഹചര്യങ്ങളും സംഭവഗതികളും പാടേ മാറി. കോളജുകളും സ്കൂളുകളും കൂണുപോലെ മുളച്ചുപൊങ്ങി. വിവിധജാതിമതസ്ഥരുടേതായ സംഘടനകളും സാമ്പത്തികശക്തിയുള്ള വ്യക്തികളും മൽസരബുദ്ധിയോടെ വിദ്യാഭ്യാസപ്രവർത്തനരംഗത്തേക്കു ഇരച്ചുകയറാൻ തുടങ്ങി. ക്രമാതീതമായ ജനസംഖ്യാവർദ്ധനവ് എണ്ണമില്ലാതുള്ള കലാലയങ്ങൾക്ക് ആവശ്യവുംസൃഷ്ടിച്ചു. ഭൗതികവാദവും കമ്മ്യൂണിസ്റ്റ് സിദ്ധാന്തങ്ങളും അസാന്മാർഗ്ഗികത്വവും ശക്തിപ്രാപിച്ച ഒരു കാലത്ത് കേവലം ലോകമയന്മാരും സ്വകാര്യലാഭേച്ഛുക്കളുമായ വ്യക്തികളുടെ കൈകളിൽ വിദ്യാഭ്യാസപ്രവർത്തനം ഒരു കച്ചവടമായി അധഃപതിച്ചു. ഒരു മിഡിൽസ്കൂൾ വാദ്ധ്യാരുദ്യോഗത്തിനുരണ്ടായിരം രൂപാ ഹൈസ്കൂൾ വാദ്ധ്യാരുദ്യോഗത്തിന് നാലായിരം, കോളജിലാണെങ്കിൽ അയ്യായിരമോ അതിൽക്കൂടുതലോ ലേലംവിളിപോലെ കൂട്ടിവിളിക്കുന്നവർക്കു വേഗം സ്ഥിരപ്പെടുത്തിക്കിട്ടും: ഇപ്പോൾ വിദ്യാർത്ഥികൾക്കു ചില മികച്ച സ്കൂളുകളിലും കോളെജുകളിലും പ്രവേശനം ലഭിക്കുന്നതിനുപോലും സംഭാവന നൽകണമെന്നായിട്ടുണ്ട്. പണമുണ്ടാക്കാൻ നല്ല പദ്ധതിതന്നെ. പണം കൊടുത്തു ഉദ്യോഗം വിലയ്ക്കു വാങ്ങി യഅദ്ധ്യാപകർ പണത്തിനുവേണ്ടിമാത്രം പഠിപ്പിക്കുകയോ പഠിപ്പുമുടക്കുകയോചെയ്യുന്നെങ്കിൽ അതിൽ പരാതിപ്പെട്ടതുകൊണ്ടു ഫലമില്ല. സ്വഭാവത്തിലും പെരുമാററത്തിലുംഅദ്ധ്യാപകരുടേതിൽനിന്ന് ഉപരിയായ ഒരു നിലവാരംവിദ്യാർത്ഥികളിൽനിന്നുംപ്രതീക്ഷിക്കാവുന്നതല്ല. ഇതാണ് ഇന്നത്തെ വിഷമസന്ധി. ,നാടോടുമ്പോൾ നടുവേ ഓടുന്ന

---

പിക്കുവാൻ കോപ്പുകൂട്ടിപോലും. മഹാരാഷ്ട്രസംസ്ഥാനത്ത്, നാസിക്ക് ഡിസ്ട്രിക്ടിൽ, മന്മാട ഗ്രാമത്തിലെ സാധു കർഷകരെ, ജന്മിമുതലാളിമാരുടെ ചൂഷണവലയത്തിൽ നിന്നും വിമുക്തരാക്കി, ആ പ്രദേശം സ്വർഗ്ഗതുല്യമാക്കിത്തീർത്തതാണ് അദ്ദേഹത്തിൻെറപേരിലുള്ള കുററം. ആസാം കുന്നുകളിൽ അധിവസിക്കുന്ന ആദിവാസികളുടെയിടയിൽ വേലചെയ്ത് അവർക്കു വിജ്ഞാനവും വിവേകവും പകർന്നുകൊടുത്തതിനാണ് അട്ടിമറി ആരോപിച്ചുകൊണ്ടു മൈക്കൾ സ്കോട്ടിനെ ബഹിഷ്കൃതനാക്കിയത്. ഇപ്പോൾ, യാതൊരു വിദേശമിഷ്യനറിയും അവരുടെ വിസാകാലം കഴിഞ്ഞാൽ ഇൻഡ്യയിൽ തുടർന്നുപോകരുതെന്ന് ആജ്ഞാപിതരായിരിക്കുകയാണ്. ഭാരതത്തിൻെറ ഭാവിയെ ഉററുനോക്കിക്കൊണ്ടിരിക്കുന്നവർക്കെല്ലാം ഇതു് ഒരു കനത്ത പ്രഹരമാണ്. വിജ്ഞാനവൃദ്ധനും രാഷ്ട്രമീമാംസാചതുരനുമായ രാജാജി പറയുന്ന ,,വിദേശമിഷ്യനറിമാരുടെ ഇപ്പോഴത്തെ കാലാവധി തീർന്നാൽ അവരുടെ വിസാകൾ ഇൻഡ്യാഗവർമെൻറു പുതുക്കുന്നതല്ല എന്ന റിപ്പോർട്ടു ,,സങ്കടകരമായ,, ഒരു വാർത്തയാണ്. മിഷ്യനറിമാർ ചാരന്മാരായി പ്രവർത്തിച്ചേക്കാം എന്നാണ് ആരോപണം. ആരുടെ ചാരന്മാർ? അപകടംപിടിച്ച ഇൻഡ്യയെ നോക്കുവാൻ അമേരിക്കയ്ക്കു ചാരന്മാരുടെ ആവശ്യമുണ്ടെന്നു ചിന്തിക്കുന്നതുതന്നെ ബീഭൽസമാണ്. എങ്കിൽ അതേ അനീതിപരമായ യുക്തിയിൽ, ഇൻഡ്യയിലെ മുസ്ളീമിങ്ങളെല്ലാംതന്നെ പാക്കിസ്ഥാൻെറ ചാരന്മാരായി ഗണിക്കപ്പെടണം. പാശ്ചാത്യലോകത്തിൽ ഹിന്ദുപണ്ഡിതന്മാർ നിർബാധം ഹിന്ദുമതം പ്രസംഗിക്കുന്നുണ്ട്. അവരെ ആരെയും നിരോധിച്ചിട്ടില്ല. പാശ്ചാത്യമിഷ്യനറിമാരെ ഇൻഡ്യയിൽ നിരോധിക്കുന്നതിനുള്ള തീരുമാനം തികച്ചും പ്രതിലോമപരമാണ്. യാതൊരു തെളിവുമില്ലാതെ സംശയത്തിൻെറ പേരിൽ, മിഷ്യനറിമാരുടെമേൽ നടപടിയെടുക്കുന്നതു് ഇൻഡ്യയുടെ അന്തസ്സിനും പാരമ്പര്യത്തിനും ചേർന്നതല്ല. വിദേശമിഷ്യനറിമാർ ഇൻഡ്യയുടെ പുരോഗതിക്കു ചെയ്തിട്ടുള്ള മഹത്തായ സേവനങ്ങളുടെ ചരിത്രം ഒരംശമെങ്കിലും അറിയാവുന്നവർ ഇൻഡ്യാഗവർമെൻറിൻെറ ഈ പ്രവണതയെ ഒട്ടും വിലമതിക്കയില്ല.,,

ഇൻഡ്യൻ രാഷ്ട്രീയ നഭോമണ്ഡലത്തിൽ, അത്യുജ്ജ്വലപ്രഭാപൂരം പരത്തി പരിലസിക്കുന്ന, വന്ദ്യ വയോവൃദ്ധനായ രാജാജിയാണു മേലുദ്ധരിച്ച അഭിപ്രായം പുറപ്പെടുവിച്ചിട്ടുള്ളതു്. ആ അഭിപ്രായത്തോടു യോജിക്കുന്ന നിഷ്പക്ഷമതികളായ അനേകം പണ്ഡിതന്മാർ ഇന്ന് ഇൻഡ്യയിലുണ്ട്. അവരുടെ അഭിപ്രായങ്ങൾ സമാഹരിച്ച് ,,ഒരു വേലിയേററം,, തന്നെ നടത്തി ഇൻഡ്യാഗവർമെൻറിൻെറ ആ തീരുമാനത്തിൽനിന്ന് അവരെ പിൻതിരിപ്പിക്കേണ്ട ചുമതല ഇൻഡ്യയെ സ്നേഹിക്കുന്ന എല്ലാ നല്ല മനുഷ്യർക്കുമുള്ളതാകുന്നു.




**ചൊവ്വാ**

മത്തായി 14: 14–21.

മനുഷ്യന്റെ ശാരീരിക ആവശ്യങ്ങളിൽ യേശുവിനുള്ള താല്പര്യവും സഹതാപവും ഇവിടെ കാണാം. ശിഷ്യന്മാർ അക്ഷമരും നിസ്സഹായരുമായി കാണപ്പെട്ടു. ജനങ്ങളുടെ കാര്യം അവരവർ നോക്കേണ്ടതാണെന്നുള്ളതിൽ കൂടുതലായിട്ടൊന്നും ശിഷ്യന്മാർ വിചാരിച്ചിരിക്കയില്ല. എന്നാൽ യേശു അവരുടെ ആവശ്യം മനസ്സിലാക്കുകയും, അതു നിറവേററേണ്ടതെങ്ങനെ എന്നാലോചിക്കുകയും ചെയ്തു. വിശക്കുന്നവർക്കു ഭക്ഷണമാണ് ആവശ്യം. സഹതാപമോ സ്നേഹവാക്കുകളോ മാത്രം മതിയാകയില്ല. ശിഷ്യന്മാരുടെ സഹായവും സഹകരണവും യേശു ആവശ്യപ്പെട്ടു. അവർക്കു കണ്ടുപിടിക്കാവുന്ന ചെറിയ വിഭവങ്ങളെ അവർ യേശുവിനെ ഏല്പിച്ചു. ഉള്ളതു സന്മനസ്സോടെ യേശുവിനെ ഏല്പിച്ചാൽ അതിനെ അൽഭുതകരമായി വിനിയോഗിക്കാൻ യേശുവിനു കഴിയും. യേശു അഞ്ചപ്പവും രണ്ടു മീനും എടുത്തു വാഴ്ത്തി പ്രാർത്ഥിച്ചു. യേശുവിന്റെ പ്രാർത്ഥനയ്ക്കുത്തരമായി ദൈവം അൽഭുതം പ്രവർത്തിച്ചു. നമുക്കു ലഭിക്കുന്ന ഭക്ഷണം ദൈവത്തിന്റെ ദാനമാണെന്നു നാം ഓർക്കാറുണ്ടോ? അതിനായി ഹൃദയത്തിൽ നിന്നു നാം ദൈവത്തെ സ്തോത്രം ചെയ്യാറുണ്ടോ? നാം ഭക്ഷിക്കുമ്പോൾ മററുള്ളവരുടെ ആവശ്യത്തെപ്പററി നാം ബോധവാന്മാരാണോ? അതു നിറവേററുന്നതിൽ ഒരു ചെറിയ പങ്ക് എങ്കിലും നാം വഹിക്കുന്നുണ്ടോ?

**ബുധൻ**

ലൂക്കോസ് 9; 28–36

യേശുവിന്റെ പരസ്യശുശ്രൂഷയിൽ കുരിശിന്റെ നിഴൽ വീശിത്തുടങ്ങിയ ഒരു കാലഘട്ടമായിരുന്നു അത്. പ്രാർത്ഥിപ്പാൻ മലമുകളിലേക്കു കയറിപ്പോയ യേശുവിന് അവിടെവച്ച് ആഴമായ ഒരാത്മീക അനുഭവമുണ്ടായി. കർത്താവിനാവശ്യമായ ഉറപ്പും ശക്തിയും നൽകിയ ഒരനുഭവമായിരുന്നു അത്. പിതാവിന്റെ ഇഷ്ടത്തിനു സ്വയം പുന:പ്രതിഷ്ഠിച്ച യേശുവിനു താൻ ദൈവത്തിന്റെ പ്രിയപുത്രനാണെന്നും തന്റെ ദൗത്യം നിറവേററാൻ സ്വീകരിച്ച മാർഗ്ഗം ശരിയാണെന്നും ഉള്ള ഉറപ്പു വീണ്ടും ലഭിച്ചു. കുരിശിന്റേയും സ്നേഹത്തിന്റെയും മാർഗ്ഗത്തിൽ അങ്ങേഅററം വരെ ചരിക്കുവാൻ ആവശ്യമായ ത്യാഗത്തിനു യേശു സന്നദ്ധനായി. പരിഹാസമോ പീഡയോ മരണമോ എന്തു വന്നാലും അതിനെല്ലാം സന്തോഷത്തോടെ തലകുനിക്കാൻ താൻ തയ്യാറായി. ആ മൂന്നു ശിഷ്യന്മാർ ഇതിന്റെയെല്ലാം അർത്ഥം എത്രമാത്രം മനസ്സിലാക്കി എന്നു പറയാൻ പ്രയാസമാണ്. പത്രോസിന്റെ പ്രതികരണം ഈ സ്വർഗ്ഗീയഅനുഭവം നിലനിർത്തുവാൻ മലയിൽ മൂന്നു കൂടാരങ്ങൾ നിർമ്മിക്കണമെന്നായിരുന്നു! ഏതായാലും യേശുവിന്റെ ദിവ്യമഹത്വത്തിന്റെ ഒരു ദർശനം അവർക്കും ലഭിച്ചതായി വിചാരിക്കാം. ഇതു് അവരുടെയും വിശ്വാസത്തെ ശക്തിപ്പെടുത്തിയിരിക്കണം.

**വ്യാഴം**

മത്തായി 17; 9–13: 22–23

‚‚മനുഷ്യപുത്രൻ കഷ്ടമനുഭവിക്കണം,, എന്നുള്ള ഉപദേശം യേശു ശിഷ്യന്മാർക്കു നൽകുവാൻ തുടങ്ങി. കുരിശിന്റെ മാർഗ്ഗത്തിനായി അവൻ അവരെ ഒരുക്കുകയും പരിശീലിപ്പിക്കുകയുമായിരുന്നു. ജയാളിയായ ഒരു മശിഹായെ ആണ് അവരും യഹൂദജാതി മുഴവനും പ്രതീക്ഷിച്ചത്. അതിനു പകരം കുരിശിക്കപ്പെടുന്ന ഒരു മശിഹായെ സ്വീകരിക്കാൻ അ

---

ഒരു സഭയ്ക്കു് എന്തുനേതൃത്വം നൽകുവാൻ കഴിയും? ലോകത്തെ ജയിച്ച ലോകത്തിൽ ജീവിക്കുവാൻ വിളിക്കപ്പെട്ട സഭ ലൗകികത്വത്തിന്റെ അടിമയായിത്തീർന്നിരിക്കയാണ്. ദൈവവിശ്വാസമോ ദൈവിക ദർശനമോ ഇല്ലാത്ത അക്രൈസ്തവരുടെ ലൗകികത്വത്തെ അതിശയിക്കുന്നതാണ് ഇന്നു പല ക്രിസ്ത്യാനികളുടേയും ക്രൈസ്തവ സഭകളുടേയും ലൗകികത്വം. നമ്മുടെ കർത്താവു ചോദിച്ചതുപോലെ ‚‚മുള്ളുകളിൽനിന്നു മുന്തിരിപ്പഴവും ഞെരിഞ്ഞിലുകളിൽനിന്നു അത്തിപ്പഴവും പറിക്കുക സാദ്ധ്യമാണോ?,,

സങ്കീർണ്ണമായ ഈ പ്രശ്നത്തിന്റെ പരിഹാരം എളുപ്പമോ ഉടനടി കണ്ടെത്താവുന്നതോ അല്ല. സംഘടനാതലത്തിൽ നടമാടുന്ന ചില ദുഷ്പ്രവണതകൾക്കു വിരാമമിടാൻ സാധിച്ചാൽത്തന്നെയും അതുകൊണ്ടുമാത്രം പ്രശ്നം പരിഹൃതമാകുകയില്ല. സഭയ്ക്കും വിദ്യാഭ്യാസപ്രവർത്തനത്തിൽ ഏർപ്പെട്ടിരിക്കുന്ന സഭാംഗങ്ങൾക്കും ക്രിസ്തീയമായ ഒരു പുതിയ വീക്ഷണവും ലക്ഷ്യവും ഉണ്ടാകണം. ക്രിസ്തീയ മൂല്യങ്ങൾക്കു പ്രഥമസ്ഥാം നൽകുന്ന പദ്ധതികളും മാർഗ്ഗങ്ങളും സ്വീകരിക്കപ്പെടണം. ഇതു് സാദ്ധ്യമാകത്തക്കവണ്ണം ആവശ്യമായ സ്വഭാവ പരിവർത്തനവും വീക്ഷണവ്യതിയാനവും ദൈവവിശ്വാസമോ ദൈവികദർശനമോ തൊട്ടുതേച്ചിട്ടില്ലാത്ത ചില വിദ്യാഭ്യാസ പ്രവർത്തകരിൽനിന്നു പ്രതീക്ഷിക്കേണ്ടതില്ല. ആരുടേയും നിയന്ത്രണത്തിനു കീഴ്പ്പെടാൻ മനസ്സില്ലാതെ ദു:സ്വാതന്ത്ര്യത്തിനും ധനത്തിന്റെ ദുർവിനിയോഗത്തിനും ആഗ്രഹിക്കുന്ന വ്യക്തികളും സമൂഹങ്ങളും പഴയ രീതി തുടരാനേ ഇഷ്ടപ്പെടുകയുള്ളൂ. വിദ്യാഭ്യാസരംഗത്തിലേക്കു പുതിയ രക്തം എവിടെനിന്നു വരുമെന്നുള്ളതാണു പ്രശ്നം. അവിടെയാണു സഭ ഉണർന്നു പ്രവർത്തിക്കേണ്ട ആവശ്യം ഏററവും കൂടുതലായിട്ടുള്ളതു്. ക്രിസ്തീയവീക്ഷണവും ആദ്ധ്യാത്മിക ജീവിതവും സേവനസന്നദ്ധതയുമുള്ള ചെറുപ്പക്കാരെ പരിശീലിപ്പിച്ചു വിദ്യാഭ്യാസപ്രവർത്തനരംഗത്തേക്കു ആഹ്വാനം ചെയ്യുവാനുള്ള ചുമതല സഭയുടേതാണ്. ആ ചുമതല നിറവേററുവാനുള്ള പ്രാപ്തി സഭയ്ക്കും സഭാനേതാക്കന്മാർക്കും ഇല്ലെന്നുള്ളതാണ് ഇന്നു വിദ്യാഭ്യാസരംഗത്തു സംഭവിച്ചിട്ടുള്ള ലജ്ജാകരമായ അധ:പതനത്തിനും പരാജയത്തിനും കാരണം. നമുക്കു കൂടുതൽ കോളജുകളും സ്കൂളുകളും ഉണ്ടാകുകയല്ല ആവശ്യം, ഉള്ള കോളജുകളും സ്കൂളുകളും ക്രിസ്തീയമായ രീതിയിൽ നടത്തപ്പെടണം. ആ പ്രക്രിയ പുനരാരംഭിക്കേണ്ടതു് സഭ നേരിട്ടു നടത്തുന്ന സ്ഥാപനങ്ങളിലാണ്. നേതൃത്വം നൽകുവാൻ ചുമതലപ്പെട്ട ഉന്നതസ്ഥാനങ്ങളിലിരിക്കുന്നവർക്കു ദർശനമില്ലാതായാൽ സഭ നശിക്കും. സഭയ്ക്കുവേണ്ടിയോ സഭയുടെ നാമത്തിലോ സ്ഥാപനങ്ങൾ നടത്തുന്നവർ ‚‚എന്തിനായിട്ട്,, എന്നുള്ള ചോദ്യം സ്വയം ചോദിക്കട്ടെ. ഉദ്ദേശ്യംതന്നെ വ്യക്തമല്ലെങ്കിൽ ഒരിക്കലും ലക്ഷ്യത്തിൽ എത്തിച്ചേരുകയില്ല. തങ്ങളുടെ പ്രവർത്തനത്തിന്റെ ഫലം മറിച്ചാണെങ്കിൽ ലക്ഷ്യവും മാർഗ്ഗവും പുന:പരിശോധിക്കണം. ചില പ്രവർത്തകർ മാറുകയാണ് ഏക പരിഹാരമാർഗ്ഗമെങ്കിൽ അതിനുള്ള സാദ്ധ്യത ആരായണം. പരിഹാരമാർഗ്ഗങ്ങൾ അസാദ്ധ്യമെങ്കിൽ സ്ഥാപനങ്ങൾ തുടരാതിരിക്കയാണ് നല്ലതു്. ഇന്നു സഭയും സഭാദ്ധ്യക്ഷന്മാരും നേരിട്ടു നടത്തുന്ന ചില സ്ഥാപനങ്ങൾ സഭയ്ക്കു ഭൂഷണമല്ല. ദൂഷണമാണ്. അവ സഭയുടെ ദൗത്യനിർവഹണത്തിനും ഉദ്ദേശസാദ്ധ്യത്തിനും സഹായിക്കയല്ല വിഘാതം സൃഷ്ടിക്കയാണു ചെയ്യുന്നതു്. ‚‚ദർശനമില്ലാത്തൊരു ജനത നശിക്കും.. എന്ന വേദവാക്യം നമ്മുടെ സഭയെ സംബന്ധിച്ചു സംഭവിക്കാതിരിക്കട്ടെ എന്നു നമുക്കു പ്രാർത്ഥിക്കാം. നമ്മുടെ വിദ്യാഭ്യാസരംഗത്തു അവശ്യം ആവശ്യമായ ആത്മികദർശനവും സുശക്തമായ ആത്മിക നേതൃത്വവും കൈവരുത്തുവാൻ ദൈവം സഹായിക്കട്ടെ. (സഭാചന്ദ്രിക)

വർക്ക് എങ്ങനെ കഴിയും? മറുരൂപമലയിൽവച്ചുണ്ടായ അനുഭവത്തേക്കുറിച്ചു മനുഷ്യപുത്രൻ മരിച്ചവരുടെ ഇടയിൽനിന്ന് ഉയർത്തെഴുന്നേൽക്കുന്നതുവരെ ആരോടും പറയരുതെന്നുള്ള നിർദ്ദേശം അവർക്കു മനസ്സിലായില്ല. പിന്നീടു തന്റെ കുരിശുമരണത്തേക്കുറിച്ചു കർത്താവു വ്യക്തമായി അവരോടു പറഞ്ഞപ്പോഴും അവർക്ക് എന്തെന്നില്ലാത്ത വ്യസനവും പരിഭ്രമവും ഉണ്ടായി. ദൃഢനിശ്ചയത്തോടെ യേശു യെരുശലേമിനെ ലക്ഷ്യമാക്കി മുമ്പോട്ടു പോയി. അവിടെ താൻ മനുഷ്യജാതിയുടെ രക്ഷയ്ക്കുവേണ്ടി അനുഭവിക്കുവാനുള്ള കഷ്ടപ്പാടുകളും കുരിശിൽ അർപ്പിക്കുവാനുള്ള തിരുബലിയുമായിരുന്നു അന്നുമുതൽ തന്റെ മനസ്സിലെ പ്രധാനചിന്ത. അതിനു സ്വയം ഒരുങ്ങുകയും ശിഷ്യന്മാരെ ഒരുക്കുകയുമായിരുന്നു തന്റെ പ്രധാനകർത്തവ്യം.

## വെള്ളി

മത്തായി 26: 17–29.

മാളികമുകളിലേ അവസാനരംഗം മനസ്സിൽ കാണുക. കർത്താവു ശിഷ്യന്മാരോടുകൂടി കഴിക്കുന്ന അവസാനനിമിഷങ്ങൾ. യൂദാ കർത്താവിനെ ഒററിക്കൊടുക്കാൻ ഒരുങ്ങുകയാണ്. കുരിശുമരണത്തിനു മുമ്പു മണിക്കൂറുകൾ മാത്രമേയുള്ള. ശിഷ്യന്മാരുമായുള്ള ബന്ധം ഏററവും ആഴമായ രീതിയിൽ അരക്കിട്ട് ഉറപ്പിക്കുവാനെന്നവണ്ണം ആവശ്യമായ ദിവ്യകൂദാശ കർത്താവ് ഏർപ്പെടുത്തുകയാണ്. സ്തോത്രം ചൊല്ലിക്കൊണ്ടാണ് തിരുശരീരരക്തങ്ങളായ അപ്പവും വീഞ്ഞും കർത്താവ് അവർക്കു ഭാഗിച്ചുകൊടുക്കുന്നത്. അന്ധകാരമായ ഈ അന്ത്യഘട്ടത്തിലും നന്ദിനിറഞ്ഞ ഹൃദയത്തോടെ പിതാവിനു സ്തോത്രം അർപ്പിക്കുവാൻ കർത്താവിനു കഴിഞ്ഞു. കർത്താവ് ഏതൊരാത്മാവിൽ ജീവിതത്തിന്റെ പ്രതിസന്ധികളെ അഭിമുഖീകരിച്ചു എന്നിവിടെ കാണാം. വിശുദ്ധകുർബാനാനുഭവംവഴിയായി ആത്മാവിലുള്ള ഭാഗഭാഗിത്വം നമുക്കും ലഭിക്കുന്നു. കർത്താവിന്റെ ജീവനും ശക്തിയും നമുക്കനുഭവപ്പെടുത്തിത്തരുന്ന ഒരു കൃപാമാർഗ്ഗമാണ് വിശുദ്ധകുർബാന. അതു നാം പരമാവധി പ്രയോജനപ്പെടുത്തുന്നുണ്ടോ? ക്രിസ്തുവിൽനിന്നു ജീവനും ശക്തിയും പ്രാപിച്ച് തന്റെ ഇഷ്ടം ചെയ്യുവാൻ സഹവിശ്വാസികളോടൊപ്പം ലോകത്തിലേക്കിറങ്ങി പ്രവർത്തിക്കുന്നവരാണു യഥാർത്ഥക്രിസ്ത്യാനികൾ. ആ പദവി അവകാശപ്പെടുവാൻ നമുക്കു കഴിയുന്നുണ്ടോ?

## ശനി

ലൂക്കോസ് 22: 28–34

ശിഷ്യന്മാരുടെ സ്നേഹത്തിനും സഖിത്വത്തിനും കർത്താവ് അവരോടു കൃതജ്ഞതയുള്ളവനാണ്. എന്നാൽ പരിശോധനയുടെ സമയം അടുത്തുവരുന്നതായി കർത്താവ് അവർക്കു മുന്നറിയിപ്പു നൽകി—പ്രത്യേകിച്ചും പത്രോസിന്. സ്നേഹവാനായ ശീമോൻ ഇനിയും ഉറപ്പുള്ള പാറയായി തീർന്നിട്ടില്ല. അവന്റെ ശക്തിയും ബലഹീനതയും കർത്താവിനറിയാം. സാത്താൻ ശീമോനെ ഗോതമ്പുപോലെ പാററുന്ന സമയം ആസന്നമായിരുന്നു, ശീമോന് അമിതമായ ആത്മവിശ്വാസമുണ്ടായിരുന്നു. അതിന്റെ അപകടം അടിക്കടി ഉണ്ടായ പരാജയത്തിൽനിന്ന് അവർ മനസ്സിലാക്കി. തന്നിൽ തന്നെ ആശ്രയിക്കാതെ യേശുവിൽ മാത്രം ആശ്രയിക്കുകയാണു രക്ഷാമാർഗ്ഗം. ,,നിന്റെ വിശ്വാസം പൊയ്പോകാതിരിപ്പാൻ ഞാൻ നിനക്കുവേണ്ടി അപേക്ഷിച്ചു,, എന്നു കർത്താവു ശീമോനോടു പറഞ്ഞ വചനം നമുക്കെല്ലാവർക്കും ആശയും ആശ്വാസവും പ്രദാനം ചെയ്‌വാൻ പര്യാപ്തമാണ്. കർത്താവു നമുക്കുവേണ്ടി സദാ മദ്ധ്യസ്ഥപ്രാർത്ഥന നടത്തുന്നു എന്നുള്ളത് എത്ര പ്രോൽസാഹജനകമാണ്. നമ്മുടെ മാനസാന്തരം എന്തിനായിട്ടാണെന്നുള്ളതും പത്രോസിനോടുള്ള വചനം വെളിപ്പെടുത്തുന്നുണ്ട്. ,,നീ തിരിഞ്ഞു വന്നശേഷം നിന്റെ സഹോദരന്മാരെ ഉറപ്പിച്ചുകൊൾക.,, നമ്മെപ്പോലെ പരീക്ഷിക്കപ്പെടുന്നവരാണു മററെല്ലാവരും. അവരെ താങ്ങുവാനുള്ള ചുമതലയും നമുക്കുണ്ട്. ക്രിസ്തീയകൂട്ടായ്മയിൽ അന്യോന്യം സഹായിപ്പാൻ കടപ്പെട്ടവരാണു ക്രിസ്ത്യാനികൾ.

## ഞായർ

1 യോഹന്നാൻ 3: 13–24

,,യേശു സ്നേഹിച്ച ശിഷ്യനായ,, യോഹന്നാൻ യേശുവിനെ ഏററവും അടുത്തറിയുകയും യേശുവിന്റെ ആത്മാവിനെ പ്രാപിക്കുകയും ചെയ്തു എന്നു് ഇന്നത്തേ വായന വ്യക്തമാക്കുന്നുണ്ട്. യേശുവിന്റെ ജീവിതത്തിലും മരണത്തിലും അളവററ സ്നേഹത്തിന്റെ മാതൃക നമുക്കു കാണാം. ആ സ്നേഹത്തെ യേശുവിൽനിന്നു പ്രാപിച്ചു ജീവിതത്തിൽ പ്രതിബിംബിപ്പിക്കുകയാണു ക്രിസ്ത്യാനിയുടെ കർത്തവ്യം. സ്നേഹഭാജനങ്ങൾക്കുവേണ്ടി ജീവനെ പോലും ബലികഴിക്കാൻ തയ്യാറുള്ള ത്യാഗപരമായ സ്നേഹമാണു യഥാർത്ഥസ്നേഹം. നാവിലും വാക്കിലുമുള്ള സ്നേഹം സ്നേഹമായിരിക്കണമെന്നില്ല. അതു ജീവിതത്തിലും പ്രവൃത്തിയിലും പ്രകടമാകണം. ആവശ്യത്തിലിരിക്കുന്ന സഹോദരനോടു നല്ലവാക്കു പറഞ്ഞതുകൊണ്ടായില്ല. അവന്റെ ആവശ്യം നിറവേററാൻ നമ്മളാൽ കഴിയുന്നതു നാം ചെയ്യണം. നമുക്കുള്ളതു് ഇല്ലാത്തവരുമായി പങ്കുവയ്ക്കാൻ നാം പഠിക്കണം. അതിനു പകരം ആവശ്യക്കാരുടെ നിലവിളി കേൾക്കാത്തവണ്ണം നമ്മുടെ ചെവികളെയും ഹൃദയങ്ങളെയും നാം അടച്ചുകളയുന്നെങ്കിൽ ക്രിസ്തുവിന്റെ ആത്മാവു നമ്മിൽ പ്രവൃത്തിക്കുന്നില്ല എന്നാണ് അതിന്റെ അർത്ഥം. ക്രിസ്തുവിന്റെ മനസ്സലിവില്ലാത്തവർ ക്രിസ്ത്യാനികൾ എന്ന പേരിന് അർഹരല്ല. ക്രിസ്തു നമ്മിൽ വസിക്കുന്നു എന്നു ക്രിസ്തുവിന്റെ ആത്മാവിനാൽ വേണം അറിയുവാൻ.

## തിങ്കൾ

യോഹന്നാൻ 17: 1–15

നമ്മുടെ കർത്താവ് പ്രാർത്ഥിച്ചിട്ടുള്ള ഏററവും വലിയ പ്രാർത്ഥനയാണു യോഹന്നാന്റെ സുവിശേഷം 17–ാം അദ്ധ്യായത്തിൽ രേഖപ്പെടുത്തിയിട്ടുള്ളത്. തന്റെ മഹാപൗരോഹിത്യപ്രാർത്ഥന; തന്റെ കഷ്ടാനുഭവത്തിനു തൊട്ടു മുമ്പുള്ള പ്രാർത്ഥന. തന്റെ ജീവിതത്തിന്റെയും വേലയുടെയും ' ഏററവും വലിയ പ്രതിസന്ധിയെ അഭിമുഖീകരിച്ചുകൊണ്ടു തനിക്കു വേണ്ടിയും തന്റെ വാൽസല്യശിഷ്യന്മാർക്കു വേണ്ടിയും ഏററവും വലിയ ആവശ്യങ്ങളെ ഉൾക്കൊള്ളിച്ചുകൊണ്ടാണ് കർത്താവു പ്രാർത്ഥിക്കുന്നത്. തന്നെത്തന്നേ അവസാനമായി ബലിഅർപ്പിക്കുന്നതിനു മുമ്പായി കർത്താവ് ഒരിക്കൽകൂടി പിതാവിനു സ്വയം പ്രതിഷ്ഠിക്കുന്നു. അതോടൊപ്പം തന്റെ ശിഷ്യന്മാരെയും അവസാനമായി പിതാവിനു കാഴ്ചവയ്ക്കുന്നു. ശത്രുതയും തിന്മയും നിറഞ്ഞ ഈ ലോകത്തിൽനിന്നു ശിഷ്യന്മാരെ എടുക്കണമെന്നല്ല കർത്താവു പ്രാർത്ഥിക്കുന്നത്. ലോകത്തിൽ ക്രിസ്തുവിനു സുധീരമായ സാക്ഷ്യം വഹിക്കുവാൻ അവർക്കാവശ്യമായ കൃപയ്ക്കുവേണ്ടിയാണു പ്രാർത്ഥിക്കുന്നത്. ഈ സന്ദർഭത്തിൽ പോലും തന്റെ സന്തോഷം ശിഷ്യന്മാരുടെ ഉള്ളിൽ പൂർണ്ണമാകുന്നതിനായിട്ടാണു കർത്താവു പ്രാർത്ഥിക്കുന്നത്. ഏതു സാഹചര്യത്തിലും തിന്മയെ ജയിച്ച സന്തോഷം പുലർത്തുവാൻ ക്രിസ്തുവിന്റെ ശക്തിയിൽ ക്രിസ്ത്യാനിക്കു കഴിയണം. അതാണു ലോകത്തെ ജയിച്ച ക്രിസ്തു തന്റെ ശിഷ്യന്മാർക്കു നൽകുന്ന ദാനം: ക്രിസ്തുവിന്റെ സന്തോഷവും സമാധാനവും. ക്രിസ്തുവിനെ സ്വീകരിക്കുന്നതോടൊപ്പം ആ ദാനം നമ്മുടേതായിത്തീരട്ടെ.

---

പ്രതിവാര പ്രഭാഷണം

# ക്രിസ്തുവിൻെറ ദാനം- സമാധാനമോ, വാളോ!

**എം. തൊമ്മൻ**

"ഞാൻ ഭൂമിയിൽ സമാധാനം വരുത്തുവാൻ വന്നു എന്നു നിരൂപിക്കരുത്; സമാധാനം അല്ല, വാൾ അത്രേ വരുത്തുവാൻ ഞാൻ വന്നത്." (മത്തായി 10:34)

പരസ്പരവിരുദ്ധവും പരിഭ്രമജനകവും പ്രഥമശ്രവണത്തിൽ ദുർഗ്രഹവുമായി തോന്നുന്ന പല പ്രസ്താവനകളുടെ വക്താവാണ് യേശുക്രിസ്തു. സമാധാനദൂതനായി ജനിച്ച്, സമാധാനപ്രഭുവായി രംഗപ്രവേശം ചെയ്ത് അവസാനം തൻെറ സമാധാനമാകുന്ന ഏററവും വലിയദാനത്തെ സ്വശിഷ്യന്മാർക്ക് നൽകിയിട്ടു പോയവനാണു ക്രിസ്തു. ആ ക്രിസ്തുവിൻെറ വായിൽനിന്നു തന്നെ മേൽഉദ്ധരിച്ച വചനം വന്നതായി വിശ്വസിക്കാൻ പ്രയാസം. "ഞാൻ ഭൂമിയിൽ സമാധാനം വരുത്തുവാനല്ല, വാൾ വരുത്തുന്നവനത്രേ വന്നത്", എന്ന്. യേശുക്രിസ്തുവിൻെറ ഈദൃശവചനങ്ങളെയോ വേദപുസ്തകത്തിലെ മററു ചില വാക്യങ്ങളെയോ അവയുടെ സന്ദർഭത്തിൽനിന്നും ആകമാനപശ്ചാത്തലത്തിൽനിന്നും വേർപെടുത്തി ഉദ്ധരിക്കുകയും പ്രായോഗിക്കുകയും ചെയ്യുന്നപക്ഷം പരസ്പരവിരുദ്ധങ്ങളായ നിഗമനങ്ങളെ സ്ഥാപിക്കുവാൻ അവയെ വിനിയോഗിക്കാൻ പ്രയാസമില്ല. ഇങ്ങനെ വേദപുസ്തകത്തെ ദുരുപയോഗപ്പെടുത്തുന്നവരുണ്ട്. സമാധാനമുണ്ടാക്കുവാനല്ല, യുദ്ധത്തിനും കലഹത്തിനും വഴിതെളിക്കാനാണ് യേശു വന്നതെന്നു മേൽഉദ്ധരിച്ച വാക്യംകൊണ്ടു വേണമെങ്കിൽ സമർത്ഥിക്കാം. എന്നാൽ അതു ശരിയായിരിക്കയില്ല. പിന്നെ എന്താണ് യേശു ഉദ്ദേശിച്ചത്?

രണ്ടു തരത്തിലുള്ള സമാധാനം മനുഷ്യനു സാദ്ധ്യമാണ്. ഒന്ന്, ദൈവത്തിനും ദൈവികതാല്പര്യങ്ങൾക്കും മുൻഗണന നൽകുന്ന സമാധാനം; മറേറതു് സ്വാർത്ഥതയുടെ സമാധാനം. ആദ്യത്തേതാണ് യേശു നൽകുന്ന സമാധാനം. ദിവ്യസമാധാനം എന്ന് അതിനെ നാമകരണം ചെയ്യാം. സ്വാർത്ഥപരമായ സമാധാനത്തെ കേവലം മാനുഷികസമാധാനമെന്നും വിളിക്കാം. ദിവ്യസമാധാനം പലപ്പോഴും മാനുഷികസമാധാനത്തെ ഭഞ്ജിക്കാനിടയുണ്ട്; അന്യഥാ ശാന്തമായ സാഹചര്യങ്ങളെ കലക്കിമറിക്കാനിടയുണ്ട്. യേശുക്രിസ്തുദൈവമായതുകൊണ്ട്, ദൈവത്തിൻെറ സ്ഥാനത്തു നിന്നുകൊണ്ടു ചില കാര്യങ്ങൾ മനുഷ്യനോടാവശ്യപ്പെടുന്നുണ്ട്. അവയിൽ സർവപ്രധാനമായിട്ടുള്ളതു മനുഷ്യൻ സർവോപരി യേശുവിനെ സ്നേഹിക്കുകയും അനുസരിക്കുകയും സേവിക്കുകയും ചെയ്യണമെന്നുള്ളതാണ്. ഒന്നാം സ്ഥാനത്തിൽ കുറഞ്ഞ യാതൊന്നുകൊണ്ടും യേശു തൃപ്തിപ്പെടുകയില്ല. മാനുഷികമായ എത്ര ഉററ സ്നേഹബന്ധത്തെയും യേശുവിനോടുള്ള സ്നേഹത്തിനു കീഴ്പ്പെടുത്തിയേ മതിയാകൂ. യേശുവിനു പ്രഥമസ്ഥാനം നൽകി അവനെ സ്നേഹിക്കുകയും അനുസരിക്കുകയും സേവിക്കുകയും ചെയ്യുന്നതിനായി മററാരുടെയെങ്കിലും ആജ്ഞയെ നിഷേധിക്കുകയോ അഭിപ്രായത്തെ അവഗണിക്കുകയോ വെറുപ്പും വിരോധവും സമ്പാദിക്കുകയോ ചെയ്യേണ്ടിവരുന്നപക്ഷം അതിനു തയ്യാറായിരിക്കണം ക്രിസ്ത്യാനി. ഒരാൾ യേശുവിൻെറ ഭാഗത്തു നിലകൊള്ളുന്നതിൻെറ ഫലമായി കുടുംബത്തിൽ ഭിന്നിപ്പുണ്ടാകുകയോ നഷ്ടം സഹിക്കേണ്ടിവരികയോ ചെയ്യുന്നെങ്കിൽ യേശുവിൻെറ ശിഷ്യത്വത്തിനും സേവനത്തിനുംവേണ്ടി ആ വില കൊടുക്കാൻ അയാൾ സന്നദ്ധനായിരിക്കണം. കുരിശെടുത്തുകൊണ്ടുയേശുവിനെ അനുഗമിക്കുന്നതിൽ അന്തർഭവിച്ചിട്ടുള്ള കാര്യങ്ങളാണ് ഇവയെല്ലാം.

ദിവ്യസമാധാനവും മാനുഷികസമാധാനവും തമ്മിൽ— അല്ലെങ്കിൽ ക്രിസ്തീയസമാധാനവും ലൗകികസമാധാനവും തമ്മിൽ—വലിയ അന്തരമുണ്ടെന്നു പറഞ്ഞാൽപോരാ. അവ രണ്ടും രണ്ടാണെന്നുതന്നെ പറയാം. എന്നാൽ നമ്മുടെ സാധാരണ ചിന്താഗതിയിൽ നാം അവയ്ക്കു സമനില കല്പിക്കുകയോ ചിലപ്പോൾ ഒന്നിനെ മറേറതായി തെററിദ്ധരിക്കുകയോ ചെയ്യാറുണ്ട്. രണ്ടിൻെറയും അടിസ്ഥാനവും ലക്ഷ്യവും-വ്യാപാരവും വിഭിന്നങ്ങളാണ്. ദൈവികസമാധാനം ദൈവത്തിൽനിന്നു പുറപ്പെടുന്നു; ദൈവത്തിൻെറ ശക്തിയിൽ അതു നിലനിൽക്കുകയും വ്യാപരിക്കുകയും ചെയ്യുന്നു; ദൈവഹിതം നിറവേററുക എന്ന ലക്ഷ്യത്തിലേക്ക് അതു പ്രയാണം ചെയ്യുന്നു. പ്രതിബന്ധങ്ങളോ, പരാജയങ്ങളോ, നാശനഷ്ടങ്ങളോ, അപകടസാദ്ധ്യതകളോ, അതിനെ ഹനിക്കുന്നില്ല. കാററും കോളുംകൊണ്ടു ഇളകിമറിയുന്ന സമുദ്രത്തിൻെറ അടിത്തട്ട് ശാന്തമായിരിക്കുന്നതുപോലെ ക്രിസ്ത്യാനിയുടെ ഹൃദയവും സമാധാനപൂർണ്ണമായിരിക്കും. എന്നാൽ കേവലം മാനുഷികവും ലൗകികവുമായ സമാധാനത്തിൻെറ അടിസ്ഥാനം അനുകൂലമായ ബാഹ്യസാഹചര്യങ്ങളോ, മനസ്സിൻെറ സംവിധാനമോ മാത്രമാണ്. ഇവ രണ്ടും മനുഷ്യൻെറ നിയന്ത്രണത്തിനതീതമാണ്. ലക്ഷ്യം സ്വാർത്ഥപരമായ സുഖാനുഭൂതി മാത്രമാണ്. അതിനു പ്രാതികൂല്യങ്ങളെ അതിജീവിക്കുവാനുള്ള കരുത്തില്ല.

ദൈവത്തിൽ സാമാന്യമായി വിശ്വസിക്കുകയും മതത്തിൻെറ ആചാരാനുഷ്ഠാനങ്ങളെ പാലിക്കുകയും ചെയ്യുന്ന പലരും മാനുഷികസമാധാനത്തിനായി ദൈവത്തെ ഉപയോഗിക്കുവാനാണ് ശ്രമിക്കുന്നത്. ദൈവത്തിൻെറ അനുഗ്രഹവും തുണയും അവരുടെ നാനാമുഖമായ അഭിവൃദ്ധിക്കും ശ്രേയസ്സിനും ആവശ്യമായി അവർ കരുതുന്നു. ബിസിനസ്സിൽ ലാഭമുണ്ടാകണമെങ്കിൽ ദൈവം പ്രസാദിക്കണം. ഉദ്യോഗക്കയററത്തിനു ദൈവം സഹായിക്കണം. രോഗശാന്തിക്കായി ദൈവം ഇടപെടണം. ദാരിദ്ര്യനിവാരണത്തിനും ചില പ്രത്യേക ആവശ്യങ്ങളുടെ നിർവഹണത്തിനും ദൈവത്തിൻെറ കനിവുണ്ടാകണം. പരീക്ഷകളിലും അപകടങ്ങളിലും വീഴാതിരിക്കാൻ ദൈവത്തിൻെറ സംരക്ഷണം വേണം. മനസ്സമാധാനത്തിനു തന്നെയും ദൈവം ആവശ്യമാണ്. മേൽപറഞ്ഞ കാര്യങ്ങൾക്കെല്ലാം ദൈവത്തെ സമീപിക്കുന്നതിൽ തെററില്ല. സമീപിക്കയാണു വേണ്ടതും. വേറെ ഏതൊരാശ്രയസ്ഥാനമാണ് മനുഷ്യനുള്ളത്? എന്നാൽ കേവലം സ്വാർത്ഥപരമായ ഉദ്ദേശങ്ങളെ മുൻനിർത്തി ഇതെല്ലാം ചെയ്യാം. ആത്മികശക്തിക്കും മനസ്സമാധാനത്തിനും ഉള്ള അപേക്ഷപോലും സ്വാർത്ഥോദ്ദേശ്യത്തോടെ നടത്താം. മററുള്ളവരുടെ ആത്മികആവശ്യങ്ങളെക്കുറിച്ചോ മനസ്സമാധാനത്തെക്കുറിച്ചോ യാതൊരു ചിന്തയുമില്ലാതെ സ്വന്തം ആത്മാവിനെമാത്രം രക്ഷിക്കുവാനും മനസ്സമാധാനം അനുഭവിക്കുവാനും ദത്തശ്രദ്ധരായിക്കഴിയുന്നവർ സ്വന്തം സുഖസൗകര്യങ്ങൾക്കായി ധനം സമ്പാദിക്കുന്നതിൽ വ്യാപൃതരായിരിക്കുന്നവരെക്കാൾ സ്വാർത്ഥത കുറഞ്ഞവരായിരിക്കണമെന്നില്ല. ദൈവഹിതത്തിനനുയോജ്യമായ ഹൃദയവിശുദ്ധിയും സൽസ്വഭാവവും കളങ്കമററ പ്രായോഗികജീവിതവും നമുക്കുണ്ടെങ്കിൽ മാത്രമേ—അവയെ കൈവരുത്തുവാനുള്ള ആത്മാർത്ഥമായ ശ്രമമെങ്കിലും നമ്മുടെ ഭാഗത്തുണ്ടെങ്കിൽ മാത്രമേ—ദൈവത്തിൻെറ സഹായം ആവശ്യപ്പെടാനുള്ള അവകാശമോ ആവശ്യപ്പെട്ടാൽ ലഭിക്കാനുള്ള സാദ്ധ്യതയോ നമുക്കുള്ളൂ. സ്വാർത്ഥലാഭത്തിനോ സുഖത്തിനോ വേണ്ടി ദൈവത്തെ ഉപയോഗിക്കാനുള്ള ശ്രമം വിഫലമത്രേ. ഇങ്ങനെയുള്ള വിഫലശ്രമങ്ങളാണ് മതത്തിൻെറ അധഃപതനത്തിനുള്ള ഒരു പ്രധാന കാരണം. അവ മതത്തിൻെറ ദുർവിനിയോഗമാണ്.

മനസ്സമാധാനത്തിനാവശ്യമായ ഘടകങ്ങളെ ചുരുക്കമായി വിശകലനം ചെയ്യാം.

# യുവലോക ചിന്തകൾ

പി. കെ. ഗീവറുഗീസ് പറക്കോട്ട്

ii

പള്ളികളിലെ സ്വന്തമായ ചെലവുകൾ കുറവുചെയ്തു മിച്ചമുണ്ടാക്കണം. പെരുന്നാളുകളുടെ ചെലവു കുറച്ച് അവ ആത്മീയപുഷ്ടിക്കായി രൂപാന്തരപ്പെടുത്തണം. പള്ളിഉപകരണങ്ങൾ ആകർഷകമായിരിക്കണമെങ്കിലും അധികച്ചെലവു വരുത്തിവയ്ക്കുന്നതായിരിക്കരുത്. ഒരു പള്ളിയിൽ വെറും തടിയിലുള്ള മോശമായ ചെറിയ കുരിശുകൾ മാത്രം ഉപയോഗിക്കുമ്പോൾ അതിനടുത്ത പള്ളിയിൽ വിലതീരാത്ത സ്വർണ്ണ—വെള്ളിക്കുരിശുകൾ ഒന്നിലധികം സൂക്ഷിക്കുന്നതിൽ ഞങ്ങൾ ക്രിസ്തീയനീതീകരണം കാണുന്നില്ല. അതുപോലെ കുരിശിൻതൊട്ടികൾ പണിയുമ്പോഴും ശ്രദ്ധിക്കേണ്ട സംഗതികളുണ്ട്. തങ്ങളുടെ കുരിശിൻതൊട്ടി ബാബേൽകോട്ടപോലെ സ്വർഗ്ഗത്തോളം ഉയരണമെന്ന് ആഗ്രഹിക്കുന്നതിലും കുരിശിൻതൊട്ടിയില്ലാത്ത മററു പള്ളിക്കാരുടെ, പള്ളിപോലും കാഴ്ചയ്ക്കു ഭംഗിയില്ലാതിരിക്കുന്നതിൽ ചിന്താവിഹീനരായി കഴിയുന്നതിലും ഞങ്ങൾ സാമൂഹ്യനീതി കാണുന്നില്ല. ലക്ഷക്കണക്കിനു രൂപാ സ്വത്തുള്ള പള്ളികളിലെ ചിലരുടെ തൊഴുത്തിൻെറ സ്ഥാനത്തു നിൽക്കുവാൻ കഴിവില്ലാത്ത പള്ളിക്കെട്ടിടങ്ങൾ ഇന്നും നമ്മുടെ സഭയിലെ ചില ഇടവകകൾക്കുണ്ടെന്നുള്ള നഗ്നസത്യം ഏവരുടേയും കണ്ണു തുറപ്പിക്കേണ്ടതാണ്.

## അനാഥശാലകൾ

ഇടവകകൾ ചേർന്നോ ഭദ്രാസനമായോ അനാഥശാലകൾ വയോവൃദ്ധമന്ദിരങ്ങൾ എന്നിവ സ്ഥാപിക്കണം. നല്ല മനസ്സുള്ള ഭുവുടമകളിൽ ചിലരെങ്കിലും നമ്മുടെ സഭയിലുള്ളപ്പോൾ ഇവയ്ക്കുള്ള സ്ഥലം അന്വേഷിച്ചു പോകാതെ കഴിക്കയും ചെയ്യാം. പണം ബാങ്കുകളിലും ഗവർമെൻറിലും നിക്ഷേപിച്ചുകിട്ടുന്ന പലിശ വീണ്ടും മുതലിനോടു ചേർക്കാതെ ആ പലിശയെങ്കിലും ഈവിധമായ പ്രവർത്തനങ്ങൾക്കായി വേർതിരിക്കേണം. ഇനിയുള്ള കാലം പലിശകൊണ്ടു പ്രവർത്തിച്ചാലും പോരാ മുതൽ തന്നെ മുടക്കി പ്രവർത്തിക്കേണ്ടതാവശ്യമാണ്. ‚‚ഇടവക ലോകരക്ഷയ്ക്കുവേണ്ടി,, എന്ന തത്വത്തിലേക്കു കടക്കാതെ മടിച്ചുനിന്നാൽ അതുമൂലമുണ്ടാകുന്ന തിക്തകാനുഭവങ്ങൾ നാം അത്ര വിദൂരമല്ലാത്ത ഭാവിയിൽ തന്നെ അനുഭവിക്കേണ്ടതായി വരുമെന്നാണു ഞങ്ങൾക്കു തോന്നുന്നത്. ജാതി, മത, വർഗ്ഗ വർണ്ണ വ്യത്യാസങ്ങളൊന്നും നോക്കാതെ സാമൂഹ്യനീതിക്കുവേണ്ടിയുള്ള അത്യധികമായ ദാഹത്തോടും ആവേശത്തോടും കൂടി ഇടവകകളും സഭയും പ്രവർത്തിക്കേണ്ടതത്രേ. ഇടവകകളിൽ സോഷ്യൽ സർവീസ് ലീഗുകൾ മുഖേനയോ യൂത്ത്ലീഗുകൾ വഴിയോ വിളവുകൾ വർദ്ധിപ്പിക്കുവാൻ ആധുനിക കൃഷിസംപ്രദായങ്ങൾ പ്രയോഗിച്ചുനോക്കി ഇടവക ലോകരക്ഷയ്ക്കുവേണ്ടി പ്രവർത്തിക്കുന്നതും മറെറാരു മാർഗ്ഗമാണ്.

സാമ്പത്തിക സാമൂഹ്യനീതി കൈവരുത്തുവാൻ സഭയ്ക്കു വലിയ ചുമതലയുണ്ട്. ദൈവികസ്നേഹത്തിൽ അടിസ്ഥാനപ്പെട്ട് ഈ സമത്വം കൈവരുത്താതെയിരുന്നാൽ മററു വിധത്തിൽക്കൂടെ ഇതു നിറവേറാതെയിരിക്കുകയില്ലെന്നാണു ഞ

---

1. മതിയായ വിഭവങ്ങളുടെ കൈവശാവകാശബോധം. •വിഭവങ്ങൾ, എന്നു പറയുമ്പോൾ ശരീരത്തിൻെറ സുഖജീവിതത്തിനാവശ്യമായ മററുപാധികളും ഉള്ളതുകൊണ്ടുമാത്രം മനസ്സമാധാനമുണ്ടാകണമെന്നില്ല. മനസ്സിൻെറയും ആത്മാവിൻെറയും ശരിയായ വ്യാപാരത്തിനും വളർച്ചയ്ക്കും ആവശ്യമായ മാനസിക—ആത്മികവിഭവങ്ങളും മനുഷ്യനാവശ്യമാണ്. ഈ വിഭവങ്ങളുടെയെല്ലാം ഉടമസ്ഥാവകാശം കരസ്ഥമാക്കുവാൻ മനുഷ്യനു കഴിയുന്നതല്ല. മതിയായ വിഭവങ്ങളുടെയെല്ലാം ഉടമസ്ഥൻ ദൈവം മാത്രമാണ്. ദൈവത്തിൻെറ ഹിതത്തിനും നിയന്ത്രണത്തിനും കീഴ്പെട്ടു ജീവിക്കുന്ന മനുഷ്യനു ആവശ്യാനുസരണം ദൈവത്തിൻെറ വിഭവങ്ങൾ ലഭ്യമാകുമെന്നുള്ള ഉറപ്പുണ്ട് അങ്ങനെയുള്ള ഉറപ്പ് ഏതു സാഹചര്യത്തിലും സമാധാനം കണ്ടെത്താൻ മനുഷ്യനെ സഹായിക്കും.

2. മനസ്സമാധാനത്തിൻെറ മറെറാരടിസ്ഥാനം ഒരു നല്ല മനസ്സാക്ഷിയാണ്. മനുഷ്യനു എന്തെല്ലാമുണ്ടെങ്കിലും ഒരു നല്ല മനസ്സാക്ഷിയില്ലെങ്കിൽ മനസ്സമാധാനമുണ്ടാകയില്ല. തെററു ചെയ്തതിലുള്ള മനസ്സാക്ഷിയുടെ കുത്തൽപോലെ അസഹ്യമായിട്ടൊന്നുമില്ല. എന്നാൽ തുടർച്ചയായുള്ള അവഗണനയാൽ മനസ്സാക്ഷിയെ മരവിപ്പിക്കുവാനും നിശ്ശബ്ദമാക്കുവാനും മനുഷ്യനു കഴിയും. അങ്ങനെയുള്ളവർക്കു ദൈവത്തെയും ധാർമ്മികബോധത്തെയും ഒഴിവാക്കി മൃഗതുല്യമായ ഒരു സംതൃപ്തിയും താൽക്കാലികസമാധാനവും കൈവരുത്താൻ കഴിഞ്ഞേക്കാം. എന്നാൽ അതു മനുഷ്യത്വത്തിനു യോഗ്യമായ സംതൃപ്തിയും സമാധാനവുമല്ല. തെററുപററുക എന്നതു മനുഷ്യസഹജമാണ്. എന്നാൽ തെററു തിരുത്തി ശരിയായ മാർഗ്ഗത്തിൽ ചരിക്കാനുള്ള സാദ്ധ്യത ദൈവം മനുഷ്യനു നൽകിയിട്ടുണ്ട്. ദൈവവുമായുള്ള ആത്മീകഐക്യത്തിലും, ദൈവത്തിൽനിന്നു പാപമോചനവും പുതിയ ശക്തിയും പ്രാപിച്ചുകൊണ്ടും ജീവിക്കുന്നവർക്കു് തെററുകളെ പരിഹരിച്ച് നല്ല മനസ്സാക്ഷിയോടുകൂടി ജീവിതം തുടരാൻ കഴിയും, യേശുക്രിസ്തുമുഖാന്തിരം നമുക്കു ലഭിക്കുന്ന മൗലികമായ നൽവരമാണിത്.

3. മററു മനുഷ്യരോടുള്ള ശരിയായ ബന്ധം. മനസ്സമാധാനത്തിനു് ഒഴിച്ചുകൂടാത്ത ഒരു കാര്യമാണിത്. ഇതു വാസ്തവത്തിൽ ദൈവത്തോടുള്ള ശരിയായ ബന്ധത്തിൻെറ മറുവശം മാത്രമാണ്. ധനസമൃദ്ധിയും ദൈവവിശ്വാസവും മററുമുള്ള ചില ആളുകൾ കലഹപ്രിയരായി കാണപ്പെടാറുണ്ട്. അവർക്കു മററുള്ളവരോടു യോജിച്ചുപോകാനുള്ള കഴിവില്ല. മററുള്ളവരെ ഉപദ്രവിക്കുന്നതിൽ അവർക്കെന്തോ സന്തോഷമുള്ളതായിപോലും തോന്നാം. കലഹപ്രിയന്മാർ സമാധാനം അനുഭവിക്കയില്ല, മററുള്ളവരെ സമാധാനമായിരിക്കാൻ അനുവദിക്കയുമില്ല. സ്നേഹമില്ലാത്തിടത്തു സമാധാനവും സാദ്ധ്യമല്ല.

4. ഏററവും ആഴമേറിയ സമാധാനത്തിൻെറ അടിസ്ഥാനം ദൈവത്തിൻെറ ഇഷ്ടം ചെയ്യുന്നു എന്നുള്ള ഉത്തമബോദ്ധ്യമാണ്. നമുക്കു ലഭിച്ചിട്ടുള്ള വെളിച്ചമനുസരിച്ചു ശരിയാണെന്നു ഉത്തമബോദ്ധ്യമുള്ള കാര്യങ്ങൾ ചെയ്യുക. എന്തെല്ലാം പ്രതിബന്ധങ്ങളും എതിർപ്പും തെററിദ്ധാരണയും അപമാനവും നഷ്ടവും നേരിട്ടാലും ശരിയായിട്ടുള്ളതിൽ ഉറച്ചുനിൽക്കുക. അപ്പോൾ ലഭിക്കുന്ന സമാധാനം ആഴമേറിയതും സുസ്ഥിരവും ആയിരിക്കും. ക്രിസ്ത്യാനികൾ കാംക്ഷിക്കേണ്ട സമാധാനം ഇങ്ങനെയുള്ളതാണ്. ഇങ്ങനെയുള്ള സമാധാനത്തിൻെറ മാർഗ്ഗം ലോകം അംഗീകരിക്കുന്നതോ ആഗ്രഹിക്കുന്നതോ അല്ല. വൈരുദ്ധ്യങ്ങളുടെയും പ്രതികൂലസാഹചര്യങ്ങളുടെയും മദ്ധ്യത്തിൽ കൈവരുത്തേണ്ട സമാധാനമാണതു്. അവിടെ മനുഷ്യൻെറ പിന്തുണയോ പ്രോൽസാഹനമോ ലഭിച്ചെന്നു വരികയില്ല. നേരെ മറിച്ച് ബഹുഭൂരിപക്ഷത്തിൻെറ എതിർപ്പുണ്ടാകും. എന്നാൽ ദൈവത്തിൻെറ സാന്നിദ്ധ്യവും സർവശക്തിയും അനുഗ്രഹവും നമ്മുടെ ഭാഗത്തുണ്ടായിരിക്കും. അനിവാര്യമായ താൽക്കാലികപരാജയങ്ങളെയും കഷ്ടനഷ്ടങ്ങളെയും ആത്യന്തികവിജയത്തിനുള്ള ഉപാധികളായി ദൈവം എടുത്തുപയോഗിച്ചുകൊള്ളും. ഈ വിശ്വാസം അചഞ്ചലമായ സമാധാനത്തെ പ്രദാനംചെയ്യും.

എങ്ങനെയുള്ള സമാധാനമാണ് നാം കാംക്ഷിക്കേണ്ടതു്? മനസ്സാക്ഷിയെ വിററു തിന്നുന്നതും, മനുഷ്യത്വത്തിനു യോജിക്കാത്തതും, മൃഗതുല്യവുമായ സ്വാർത്ഥപരമായ സമാധാനമാണോ? അതോ ദൈവസ്നേഹത്തിലും സഹോദരപ്രീതിയിലും അധിഷ്ഠിതവും സകലപ്രാതികൂല്യങ്ങളെയും അതിജീവിച്ച് അന്ത്യവിജയം വരിക്കുന്നതുമായ ദിവ്യസമാധാനമാണോ? തീർച്ചയായും രണ്ടാമത്തേതുതന്നെ. അതാവശ്യമുള്ളവർക്കു് യേശുക്രിസ്തു നൽകും.

ങ്ങൾക്കു തോന്നുന്നത്. ആയതുകൊണ്ട് ഏതൊരു സഭാംഗത്തിനും ഇക്കാര്യത്തിൽനിന്നൊഴിഞ്ഞുമാറാവുന്നതല്ല. തന്നെക്കാൾ സാമ്പത്തികമായി താണവരെ ഉയർത്തിക്കൊണ്ടുവരേണ്ട ചുമതല എല്ലാ സഭാംഗങ്ങൾക്കുമുണ്ട്. ഇത് ഔദാര്യമല്ല കടമയാണെന്നുള്ളതാണ വാസ്തവം. ഇപ്രകാരം പ്രവർത്തിക്കുന്നതോടൊപ്പം ഇന്നത്തെ അനീതിക്കെതിരായി ക്രിസ്തീയമായ മനോഭാവത്തിൽകൂടി ശബ്ദമുയർത്തേണ്ടതുമാണ്. വ്യക്തി, കുടുംബത്തിലും കുടുംബം ഇടവകയിലും ഇടവക സഭയിലും സഭ ലോകത്തിലുമായി സോഷ്യലിസ്റ്റുമാതൃകയിൽ പ്രവർത്തിച്ചുതുടങ്ങേണ്ടതത്രേ. ജാതിമതചിന്തകൾ കൂടാതെ യോഗ്യതയുടെ അടിസ്ഥാനത്തിൽ, ആദ്യം സൂചിപ്പിച്ചവിധത്തിലുള്ള വ്യവസായങ്ങളോ സ്ഥാപനങ്ങളോ സ്ഥാപിച്ച് അതിൽ ആളുകൾക്കു ജോലി നൽകണം. ഭവനം ഇല്ലാത്തവർക്കു ഭവനം വെച്ചു കൊടുക്കുക, ഭവനങ്ങളുടെ അററകുററപ്പണികൾ തീർത്തു കൊടുക്കുക, ആഗ്രഹവും ബുദ്ധിയും ഉണ്ടായിട്ടും സാമ്പത്തികവിഷമം അനുഭവിക്കുന്ന കുട്ടികളെ വിദ്യാഭ്യാസത്തിനയയ്ക്കുക, ജീവകാരുണ്യപരമായ ഇതരപ്രവർത്തനങ്ങൾ നടത്തുക എന്നീ മാർഗ്ഗങ്ങളിൽ കൂടിയും സാമ്പത്തിക സാമൂഹ്യനീതിക്കുവേണ്ടി, വ്യക്തികൾക്കും ഇടവകയ്ക്കും ഭദ്രാസനത്തിനും സഭയ്ക്കും പ്രവർത്തിക്കുവാൻ കഴിയുമെന്നാണ ഞങ്ങളുടെ വിശ്വാസം. സഹായിക്കപ്പെടുന്നവർ കഠിനാദ്ധ്വാനം ചെയ്യുന്നവരായിരിക്കണം.

## വിവാഹം

ഇന്നു കേരളത്തിൽ നിലനിന്നുപോരുന്ന സ്ത്രീധനസംപ്രദായവും ഫാദർ വടക്കൻ സാധുപെൺകുട്ടികളുടെ വിവാഹത്തിനു കാണിച്ച മാതൃകയും ക്രിസ്തീയവിവാഹത്തിനാവശ്യമായ കാര്യങ്ങളും ഞങ്ങൾ ചർച്ചചെയ്യതിൽ എടുത്തിട്ടുള്ള തീരുമാനങ്ങളും താഴെച്ചേർക്കുകയാണ്.

പണം മാത്രം മാനദണ്ഡമായുള്ള വിവാഹം ഇരുപക്ഷക്കാർക്കും ശാപമാണ്. സാധുക്കളായ പെൺകുട്ടികൾക്കും അവരുടെ മാതാപിതാക്കൾക്കും മനഃപ്രയാസവും കഷ്ടതയും വരുത്തിവയ്ക്കുന്ന ഒരു സംപ്രദായമായി സ്ത്രീധനം ഏർപ്പാടു തീർന്നിരിക്കുകയാണ്. സാമ്പത്തികമായി അല്പം താണവർ എല്ലാക്കാലത്തും അതേ അവസ്ഥയിൽ കഴിയേണ്ടതായി വരുന്നെങ്കിൽ അതിനുള്ള ഒരു കാരണം ഈ സ്ത്രീധനസംപ്രദായമാണെന്നു പറയാം. പള്ളിവരുമാനങ്ങൾ കൊടുക്കുന്ന കാര്യത്തിൽ കള്ളം പറയിക്കുന്നതും ഈ അനീതിയുള്ള മാമ്മോനാണ്. ഒരുപക്ഷേ ഭാര്യാഭർത്താക്കന്മാരെ തമ്മിൽ കലഹിപ്പിക്കുന്ന കലഹക്കാരനും ഇതുതന്നെയാണ്. വ്യക്തിയുടെ കഴിവുകളെ മാനിക്കാതെ മനുഷ്യനെ മൃഗതുല്യമാക്കിത്തീർക്കുന്നതും ഈ സ്ത്രീധനസംപ്രദായത്തിലുള്ള ദോഷമാണെങ്കിൽ അതും അംഗീകരിക്കത്തക്കതല്ല.

ഈ പറഞ്ഞതിൻെറ മറുവശവും ചിന്തിക്കേണ്ടതാണ്. സ്ത്രീധനം ഇല്ലാതെയുള്ള വിവാഹരീതി, കുട്ടികളെക്കുറിച്ചു മാതാപിതാക്കൾക്കുള്ള കരുതലും നോട്ടവും കുറയുവാൻ ഇടയാക്കുകയില്ലേ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഭാര്യാഭർത്താക്കന്മാരിലുള്ള അന്വേഷണചിന്തയും അദ്ധ്വാനശീലവും നഷ്ടപ്പെടാനും ഇടയുണ്ട്. തന്മൂലം ഉദാസീനമായ സുഖലോലുപത്വജീവിതം നയിക്കപ്പെടാനും വഴിയുണ്ട്. ക്രിസ്തീയ സഭകളുടെ സാമ്പത്തിക ഉന്നമനത്തിനു കാരണമായ ഒരു പ്രധാനസംഗതി സമ്പാദനശീലത്തിലേക്കു മാതാപിതാക്കളെ നയിക്കുന്ന ഈ സ്ത്രീധനഏർപ്പാടാണെന്നു പറയുന്നതിൽ തെററില്ല. സാമ്പത്തികസൗകര്യങ്ങളില്ലാത്ത ഒരു ഭവനത്തിലെ സൗന്ദര്യമില്ലാത്ത ഒരു യുവതിക്കു് സ്ത്രീധനം ഒരു ശാപമാണെങ്കിൽ സാമ്പത്തികമായി ഉയർച്ചയുള്ള ഭവനത്തിലെ വിരൂപയായ ഒരുവൾക്ക് സ്ത്രീധനം ഒരു അനുഗ്രഹമാണെന്നു കാണാം. ഈവിധമായ ന്യായാന്യായങ്ങൾ വച്ചു നോക്കുമ്പോൾ, സംഘടനകളുടേയോ മററോ പ്രവർത്തനംകൊണ്ടായാലും മറേറതെങ്കിലും വഴിയായാലും പെൺകുട്ടികൾക്കും ആൺകുട്ടികൾക്കും സ്ത്രീധനസംപ്രദായത്തിൻെറ ഗുണദോഷങ്ങൾ വിവരിച്ചുകൊടുത്ത്, ധനത്തേക്കാളേറെ അവർ തമ്മിലുള്ള ധാർമ്മികസ്നേഹമാണ ജീവിതത്തിൽ വലിയതെന്നു മനസ്സിലാക്കി ഈ വിഷയത്തിൽ ശരിയായ ഒരു ധാരണയിലെത്തുന്നതുവരെ ഈ ഏർപ്പാടു നിലനിർത്തിക്കൊണ്ടുപോകേണ്ടതാണെന്നാണ ഞങ്ങളുടെ അഭിപ്രായം.

ഫാദർ വടക്കൻെറ മാതൃക സ്വീകാര്യമാണെന്ന് ഒററവാക്കിൽ പറയാമെങ്കിലും അതിനുള്ള പ്രായോഗികമാർഗ്ഗങ്ങളുടെ കാര്യത്തിൽ കുഴയുകയില്ലേ എന്നു സംശയിക്കുന്നു. വിവാഹാലോചനക്കമ്മിററികൾ രൂപീകരിക്കപ്പെട്ടു പ്രവർത്തിച്ചാൽത്തന്നെയും എത്ര വിവാഹങ്ങൾ ഏകദിനമാക്കുവാൻ കഴിയും? ഒരു വിവാഹത്തിൽ മാതാപിതാക്കൾക്കുണ്ടായിരിക്കുന്നത്രയും ഉത്തരവാദിത്വം ഏതു കമ്മിററിക്കാണുണ്ടാവുക? ഉയർച്ചയും താഴ്ചയും തമ്മിലുള്ള സമ്മേളനവും കറുത്തതും വെളുത്തതും തമ്മിലുള്ള ബന്ധവും സ്വഭാവവൈചിത്ര്യങ്ങൾ തമ്മിലുള്ള കൂട്ടിച്ചേർപ്പും പിൽക്കാലങ്ങളിൽ എത്രമാത്രം ദൃഢതരമായി യോജിച്ചിരിക്കുമെന്നുള്ളതിൽ സന്ദേഹമുളവാകുന്നുണ്ട്.

ഈവിധമായ ബലഹീനതകളുണ്ടെന്നിരിക്കിലും ക്രിസ്തീയ ചിന്താഗതിയിലും മേൽനോട്ടത്തിലും ദൈവത്തെ സാക്ഷി നിർത്തി നടത്തിക്കൊടുക്കുന്ന സാമൂഹ്യവിവാഹങ്ങൾ പ്രോൽസാഹനം അർഹിക്കുന്നവയാണ്. താണനിലവാരത്തിലുള്ളവർക്ക് ഒരനുഗ്രഹമാണ്. സൽക്കാരങ്ങളുടെ കാര്യത്തിലുണ്ടാകുന്ന ഐക്യവും ലാളിത്യവും ചെലവുകുറവും സ്വാഗതാർഹമാണ്. സമത്വവും സാമൂഹ്യനീതിയും വെറും സ്വപ്നമല്ല യാഥാർത്ഥ്യങ്ങളായിത്തീരുന്നതാണ്.

ക്രിസ്തീയവിവാഹത്തിൽ കുടുംബങ്ങൾ ക്രിസ്തുവിൽ കേന്ദ്രീകൃതം ആയിരിക്കേണ്ടതും, സ്വർഗ്ഗസ്ഥനായ ഏകപിതാവിൻെറ മക്കൾ എന്നുള്ള നിലയിൽ തമ്മിൽ സാഹോദര്യത്വം അനുവർത്തിക്കേണ്ടതും, സ്നേഹം, പരസ്പരവിശ്വാസം, ജീവിതവിശുദ്ധി എന്നിവയിൽ കളങ്കമില്ലാത്തവരായിരിക്കേണ്ടതും നിത്യപ്രാർത്ഥനയിൽ വീഴ്ചവരുത്താതെ ശ്രദ്ധിക്കുന്നവരായിരിക്കേണ്ടതുമാണ്. വ്യത്യസ്തസഭകളിൽനിന്നുള്ള വിവാഹം കഴിവതും ഒഴിഞ്ഞിരിക്കുന്നതു നന്ന്. സാമാന്യബുദ്ധി (Common Sense) ഉപയോഗിച്ച് സംഗതികളെ നേരിടുവാനുള്ള കഴിവ് ഭാര്യയ്ക്കു പ്രത്യേകം ഉണ്ടായിരിക്കേണ്ടതാണ്. കുടുംബാംഗങ്ങൾ മാസംതോറും ഒരുമിച്ചു വിശുദ്ധ കുർബാന അനുഭവിക്കണം. സഭാപരമായ വാർത്തകളും സമകാലീനവാർത്തകളോടൊപ്പം അറിഞ്ഞിരിക്കേണ്ടതും ഇടവകയുടെ പ്രവർത്തനങ്ങളിൽ പങ്കാളിത്വം വഹിക്കേണ്ടതും ക്രിസ്തീയ വിവാഹജീവിതത്തിലെ സുഗമമായ ഗമനത്തിനു സഹായകരമായ വസ്തുതകളാണ്. ഞങ്ങൾ എഴുപതിൽപരം യുവാക്കന്മാരുടെ അപക്വമായ ചിന്തകളായി മുകളിൽ പറഞ്ഞിരിക്കുന്ന കാര്യങ്ങൾ വായനക്കാർ തിരസ്ക്കരിക്കയില്ലെന്നു പ്രതീക്ഷിക്കുന്നു. അപ്രായോഗികമെന്നു തോന്നാവുന്നവയുണ്ടെങ്കിലും പ്രായോഗികമാക്കേണ്ടവയാണിവ. തെററുകൾ ഉണ്ടെങ്കിൽ ചൂണ്ടിക്കാണിക്കുവാനപേക്ഷിക്കുന്നു.

---

# ഉപ്സാല: എന്തിന്? എങ്ങോട്ട്

എം. കെ.

സഭകളുടെ അഖിലലോകകൗൺസിലിന്റെ ഒരു അസ്സംബ്ളി സഭകളുടെ അസ്സംബ്ളിയാണ്. അവിടെയാണ് ഉപ്സാല (1968) ആരംഭിക്കുക.

ജൂലൈയിൽ ഉപ്സാലയിൽ ചേരുന്ന സമ്മേളനം വാസ്തവത്തിൽ തങ്ങളുടെ അസ്സംബ്ളിയാണെന്ന് 223 അംഗസഭകളിലെ ഇടവകകൾ മനസ്സിലാക്കുന്നുണ്ടെങ്കിൽ മാത്രമേ കാര്യമായ എന്തെങ്കിലും നേടുന്നതിനോ അധികാരത്തോടെ ലോകത്തോട് സംസാരിക്കുന്നതിനോ പ്രസ്തുത സമ്മേളനത്തിനു കഴിയുകയുള്ളു.

വിവിധസഭാവിഭാഗങ്ങളിലും എല്ലാവിധ രാഷ്ട്രീയ സാമൂഹ്യ സാമ്പത്തികമണ്ഡലങ്ങളിലും പെടുന്നവരായി എണ്ണൂറോളം ഡലിഗേറ്റുകൾ ജൂലൈ നാലു മുതൽ 20 വരെ സ്വീഡനിലെ യൂണിവേഴ്സിറ്റി നഗരമായ ഉപ്സാലയിൽ സന്നിഹിതരാവും. അവർക്കു പുറമേ വേറൊരു 500 പേർകൂടിയുണ്ടാവും, സമ്മേളനത്തിൽ. ഒരേ കർത്താവായ യേശുക്രിസ്തുവിന്റെ പേരിലാണവർ സമ്മേളിക്കുക. ദൈവത്തിന്റെ പുനരുജ്ജീവനശക്തിയെപ്പറ്റി പ്രസംഗിക്കാൻ മാത്രമല്ല, അതു അനുഭവപ്പെടുത്തുവാനും അവകാശപ്പെടുവാനും കൂടിയാണ് അവർ വരുന്നത്.

ഈ സംരംഭത്തിൽ നിങ്ങളുടെ സഹായംകൂടി അവർക്കു ലഭിക്കാത്തപക്ഷം, കേവലം മൂന്നാഴ്ചക്കകം അവർക്കു കൈവരുന്ന നേട്ടങ്ങൾ വളരെ അപര്യാപ്തമായിരിക്കും. കോൺഫറൻസ് പരിചിന്തിക്കുന്ന വിവിധവിഷയങ്ങൾ മുൻകൂട്ടി ചർച്ചചെയ്യേണ്ടതു് അതിനാവശ്യമാണ്—പ്രത്യേകിച്ച് നിങ്ങളുടെ സ്ഥലത്തു് സഭയുടെ ദൗത്യവും ജീവിതവും സംബന്ധിച്ചിടത്തോളം ആ പ്രശ്നങ്ങൾക്കുള്ള സാംഗത്യം.

## ഒരു മാർഗ്ഗം ...

"പുതിയ മാർഗ്ഗത്തെ പിന്തുടർന്നവർ," -അങ്ങനെയാണ് അപ്പോസ്തലപ്രവൃത്തികളിൽ ആദിമക്രിസ്ത്യാനികളെ പരാമർശിച്ചിട്ടുള്ളതു്. ഇന്നും ആ പദപ്രയോഗം സാർത്ഥകമാണ്.

ക്രിസ്ത്യാനികൾ, തീർച്ചയായും "മാർഗ്ഗത്തിന്റെ ജനങ്ങൾ" തന്നെ. അവരുടെ പാദങ്ങൾ സദാ റോഡിലാകയാൽ—എല്ലാ മനുഷ്യരെയും ദൈവരാജ്യത്തിന്റെ ആഗമനത്തിനു തയാറാക്കുന്ന പാതയിലാകയാൽ—അവർക്കൊരിക്കലും സുസ്ഥിരമായ താമസമോ ജീവിതമോ സാദ്ധ്യമല്ല. നസ്രായനായ യേശുവാകുന്ന ക്രിസ്തുവിന്റെ ജീവിതമരണപുനരുത്ഥാനങ്ങൾ ലോകത്തിനു നൽകിയ സമൂലമായ പരിവർത്തനം അവർ വാക്കിലും പ്രവൃത്തിയിലും പ്രഖ്യാപനം ചെയ്യണം. ലോകത്തിലെ അത്യാവേശകരങ്ങളായ സംഭവവികാസങ്ങളിൽ പങ്കുചേരുന്നതിലൂടെ മാത്രമേ—ഏതെങ്കിലുംവിധത്തിൽ അവയ്ക്കൊപ്പം എത്തിച്ചേർന്നാൽ പോരാ, പുരോഗതിയിലേയ്ക്കു വഴിനടത്തുകയും വേണം—അവരുടെ സാക്ഷ്യം സാധ്യമാവുകയുള്ളു. ക്രിസ്ത്യാനികൾ മുന്നോടി പ്രവർത്തകരാണ്.

വിഭജിക്കപ്പെട്ട സഭയ്ക്കു് വാസ്തവത്തിൽ ജീവിതവിളിയനുസരിച്ച് എങ്ങനെ പ്രവർത്തിക്കുവാൻ സാധിക്കും? സഭകൾ പരസ്പരം വേണ്ടത്ര കൂറു കാണിക്കാതെ, മറ്റുള്ള സഭകളെപ്പറ്റി തികഞ്ഞ അവഗണനയോടെ, ഭിന്നസ്വരങ്ങളിൽ, ക്രിസ്തു സൃഷ്ടിക്കാൻ വന്ന ഐക്യത്തെ നിഷേധിച്ചുകൊണ്ടു പ്രവർത്തിക്കുന്നപക്ഷം, "ഒരു കർത്താവും ഒരു വിശ്വാസവും ഒരു മാമ്മോദീസായും ഒരു ദൈവവും സകലത്തിന്റെയും പിതാവുമായവനു്," സാക്ഷ്യം വഹിക്കാൻ അവയ്ക്കെങ്ങനെ സാധിക്കും? ജീവിതയാത്രയിൽ ഒരൊറ്റ ജനത ആയിത്തീരുന്നതിനുവേണ്ടി സ്വന്തം ജീവിതത്തിൽ പുനരുജ്ജീവനം പ്രാപിക്കുവാൻ സഭകൾ വൈമനസ്യം പ്രകടിപ്പിക്കുന്നുവെന്നു പ്രകടമാകുന്നപക്ഷം, ക്രിസ്തുവിന്റെ പുതിയ സൃഷ്ടി സംബന്ധിച്ച സന്ദേശം മനുഷ്യരാശി വിശ്വസിച്ചുകൊള്ളുമെന്ന് അവർക്കെങ്ങനെ പ്രതീക്ഷിക്കാൻ കഴിയും?

എക്യുമെനിക്കൽപ്രസ്ഥാനം എന്നറിയപ്പെടുന്ന സാഹസികസംരംഭത്തിൽ പരിശുദ്ധാത്മാവിന്റെ നേതൃത്വം പിന്തുടർന്നുകൊള്ളാമെന്ന് സഭകളുടെ അഖിലലോകകൗൺസിലിന്റെ അംഗസഭകളെല്ലാം സ്വയം പ്രതിജ്ഞ ചെയ്തിട്ടുണ്ടു്. ഇതുവഴിയായി അവ തേടുന്നതു ദൈവം കൊടുക്കാനാഗ്രഹിക്കുന്ന പുനരുജ്ജീവനവും ദൈവത്തിന്റെ ഇച്ഛാശക്തിയിലുള്ള ഐക്യവുമാണ്. "എക്യുമെനിസം" എന്ന പദത്തിന്റെ ആദ്യർത്ഥം "മനുഷ്യവാസമുള്ള സമസ്തലോകത്തെയും സംബന്ധിച്ചതു്," എന്നായിരുന്നുവെന്ന കാര്യം, സമസ്തക്രിസ്ത്യാനികളെയും ഒരു പൊതുലക്ഷ്യത്തിൽ സംഘടിപ്പിക്കുന്നതിനുള്ള ശ്രമത്തിനിടയിൽ വിസ്മരിക്കാനിടയാകരുതു്. അതിൽ ഒട്ടും പരിധി കുറഞ്ഞതല്ല പുനരുജ്ജീവനവും. കാരണം, ദൈവം ഉദ്ദേശിക്കുന്നതു് അത്ര വിശാലമായ അർത്ഥമാണ്. സുവിശേഷം സമസ്തലോകത്തെയും അറിയിച്ച്, ക്രിസ്തുവിന്റെ ജനങ്ങളെ മുഴുവൻ ആകർഷിക്കുന്ന ചുമതല നാം ഏറ്റെടുക്കുന്നതു് അതുകൊണ്ടാണ്.

## നാം എങ്ങോട്ട്

ചലനം ജീവന്റെ ലക്ഷണമാണെങ്കിലും, അതു് അതിൽത്തന്നെ ഒരു അന്ത്യമല്ല. നമ്മുടെ കാലഘട്ടത്തിലെ സാഹചര്യങ്ങൾ അതിശീഘ്രം മാറിക്കൊണ്ടിരിക്കുന്നു. ആറോ ഏഴോ വർഷം കൂടുമ്പോൾ, സഭകൾ എവിടെയെങ്കിലും ഒന്നു നിന്നു് സ്ഥിതിഗതികൾ വിലയിരുത്തുകയും ഭാവി പരിപാടികൾ ആസൂത്രണം ചെയ്യുകയും വേണ്ടിയിരിക്കുന്നു. എത്രമാത്രം പുരോഗതി കൈവരിച്ചു? പിന്നിൽ കിടക്കുന്നവരായി ആരെങ്കിലുമുണ്ടോ? മുൻനിരയിൽനിന്നുള്ള റിപ്പോർട്ടുകളെന്തൊക്കെയാണ്? ഈ ഘട്ടത്തിൽ ഏതു പാതയിലൂടെയാണു മുമ്പോട്ടു പോകേണ്ടതു്?

നാലാം അസ്സംബ്ളിയെ അഭിമുഖീകരിക്കുന്ന ചോദ്യങ്ങൾ ഈവിധത്തിലുള്ളവയാണ്. അവ നിങ്ങളെയും അഭിമുഖീകരിക്കുന്നു. ശാസ്ത്രീയ സാങ്കേതിക പുരോഗതിയുടെ ഫലമായുണ്ടാകുന്ന സാമൂഹ്യപരിവർത്തനങ്ങളിൽനിന്നു് അകന്നുമാറി നിൽക്കുവാൻ ഒരു ക്രിസ്ത്യാനിക്കും സാദ്ധ്യമല്ല. നമ്മുടെ കാലഘട്ടത്തിന്റെ പിരിമുറുക്കങ്ങളും ധാർമ്മികവെല്ലുവിളികളും ആർക്കും അവഗണിക്കാനാവില്ല.

വസ്തുതകളെയോ യഥാർത്ഥപ്രശ്നങ്ങളെയോ നാം മറികടന്നു പൊയ്ക്കൂടാ. ദൈവമുമ്പാകെയും സമസൃഷ്ടങ്ങളുടെ മുമ്പിലും നാം സത്യസന്ധത പാലിക്കേണ്ടതു് അത്യന്താപേക്ഷിതമാണ്. യാതൊരു സഭയ്ക്കോ സഭാവിഭാഗത്തിനോ—അതെത്രതന്നെ വലുതായാലും—അതു തുറന്ന മനസ്സോടെ മറ്റുള്ളവയോടു് ഇടപെടാത്തപക്ഷം, ആ സത്യസന്ധതയിലേക്കുള്ള മാർഗ്ഗം കണ്ടുപിടിക്കാനാവില്ല. ലോകത്തിനുവേണ്ടിയുള്ള ദൈവോദ്ദേശ്യം പൂർത്തീകരിക്കുന്നതിനുള്ള മാർഗ്ഗം കണ്ടുപിടിക്കണമെന്നുണ്ടെങ്കിൽ നാം ഒരുമിച്ചു നീങ്ങുകയേ മാർഗ്ഗമുള്ളു.

## ഉയർന്ന പ്രതീക്ഷകൾ

പ്രതീക്ഷയുടെയും പ്രത്യാശയുടെയും മാനസികപശ്ചാത്തലമാണ് അസ്സംബ്ളിക്കു് ആവശ്യം. ദൃഢവ്രതത്തോടുകൂടിയ അനുസരണവും അതിനാവശ്യമാണ്. പല പുതിയ കർത്തവ്യങ്ങളും പുതിയ അവസരങ്ങളും ദർശിക്കുന്നതിന് അസ്സംബ്ളി നമ്മുടെ കണ്ണുകൾ തുറപ്പിക്കും; പുരോഗതിക്കാവശ്യമായവിധം നമ്മെ സജ്ജീകരിക്കുന്നതിനും അതു നമുക്കു സഹായം നൽകണം. ഓരോ സഭയ്ക്കും വളരെയധികം കൊടുക്കാനുണ്ടു്, വളരെയധികം പഠിക്കാനുമുണ്ടു്. ഏഷ്യയിലെയും ആഫ്രിക്കയിലെയും ലാറ്റിൻ അമേരിക്കയിലെയും പുതുതായി സ്വാതന്ത്ര്യം പ്രാപിച്ച സഭകളിൽനിന്നുള്ള നേതാക്കന്മാർ യൂറോപ്പിലും വടക്കേഅമേരിക്കയിലുംനിന്നു വന്നിട്ടുള്ളവരുമായി വീക്ഷണകോണവും ഉൾക്കാഴ്ചകളും കൈമാറും. ക്രൈസ്തവരാജ്യങ്ങൾ എന്നറിയപ്പെട്ടിരുന്ന പ്രദേശങ്ങളിൽനിന്നു വരുന്ന പ്രതിനിധികൾ, മറ്റു പ്രദേശങ്ങളിലെ സഹോദരങ്ങളുടെ പ്രശ്നങ്ങൾ മനസ്സിലാക്കും, ന്യൂനപക്ഷസമൂഹമായ ക്രിസ്ത്യാനികൾ ഗവർമെന്റു നിയന്ത്രണങ്ങളിൽനിന്നും മറ്റും ഏതെല്ലാംവിധത്തിലുള്ള പ്രയാസങ്ങൾ അനുഭവിക്കേണ്ടിവരുന്നെന്നു് അവർ അപ്പോൾ മനസ്സിലാക്കും. ("എൻ. സി. സി. റിവ്യൂ"യിലെ ഒരു ലേഖനം)

# ഓർമ്മ പരാജയപ്പെടുമ്പോൾ

ഒ. എസ്. പാരട്ട്, എം. ഡി.

ഡോക്ടർ ചാറത്സ് മേയോ ഒരിക്കൽ പ്രസ്താവിക്കയുണ്ടായി: 'യൌവനത്തിൽ നമ്മുടെ മനസ്സു് മെഴുകുപോലെ സ്വീകരിക്കയും വജ്രംപോലെ പരിരക്ഷിക്കയും ചെയ്യുന്നു. എന്നാൽ പ്രായമാകുമ്പോൾ സ്ഥിതി നേരെ മറിച്ചമാണ്.'

ചിലരുടെ പേരോർമ്മിക്കാൻ ശ്രമിക്കുമ്പോഴതു സാധിക്കാത്തതും ഒരു പരിശ്രമവും കൂടാതെ ചിലപ്പോളതു മനസ്സിൽ പൊന്തിവരുന്നതും നിങ്ങൾക്കനുഭവപ്പെട്ടിരിക്കാം. ഓർമ്മയിൽനിന്നതു് പുറത്തു കൊണ്ടുവരുവാൻ എത്രയും കൂടുതൽ ശ്രമിക്കുന്നുവോ അത്രയ്ക്കതു പ്രയാസതരമായി പരിണമിക്കും.

ചില വസ്തുക്കൾ ഓർമ്മിക്കാൻ ശ്രമിച്ചാലതു പത്തു വർഷത്തിനു മുമ്പിലത്തെക്കാൾ ഇപ്പോൾ പ്രയാസമായി തോന്നിയേക്കാം.

നിങ്ങൾ അല്പം പ്രായമാകുകയാണ്. അതെക്കുറിച്ചസംതൃപ്തനാകേണ്ടതില്ല, അതിനെന്തെങ്കിലും ചെയ്‌വാൻ പ്ളാൻ ചെയ്ക.

പ്രായമായാലും പ്രസംഗകന്മാരുടെ മനസ്സ് ജാഗ്രതയുള്ളതായി ഞാൻ നിരീക്ഷിച്ചിട്ടുണ്ട്. ഞാൻ മെഡിക്കൽ കോളേജിൽ പഠിക്കുന്നകാലത്തു് ഒരിക്കൽ ആഗോളപ്രസംഗപര്യടനാനന്തരം മടങ്ങിവന്ന ജെ. എൻ. ലഫ്ബറോ എന്ന 80 കാരനായ സുവിശേഷകനെ കണ്ടുമുട്ടി.

ഞങ്ങൾ സംസാരിച്ചുകൊണ്ടിരിക്കുമ്പോഴദ്ദേഹം ഒരു പുഷ്പത്തെ ചൂണ്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു: ഒരു വർഷം മുമ്പെ ഞാനിവിടെവന്നപ്പോഴവിടെയുണ്ടായിരുന്ന പുഷ്പങ്ങളെയും കുറിച്ചു വിവരിച്ചു പറഞ്ഞു. അതെക്കുറിച്ചുള്ള നിരീക്ഷണം ഒരു വർഷം മുമ്പുള്ളതു് അദ്ദേഹത്തിൻെറ മനസ്സിൽ ഒരു വർഷത്തെ ലോകപര്യടനാനന്തരവും വ്യക്തമായിട്ടുണ്ടായിരുന്നു.

പ്രായമായപ്പോൾ ഓർമ്മക്കുറവുണ്ടാകുന്നതുപോലെ തോന്നിയ ഒരു സുവിശേകൻ ബൈബിൾ വാക്യങ്ങൾ ചിലതൊക്കെ മന:പ്പാഠമാക്കാൻ ശ്രമിക്കയും അങ്ങനെ ഓർമ്മശക്തി വളരെ പുരോഗമിക്കയും ചെയ്തെന്നൊരിക്കൽ എന്നോടു പറഞ്ഞു. മനസ്സിൻെറ ശക്തികളെ ബലപ്പെടുത്തുവാനുള്ള ഒരുത്തമോപാധിയായി ബൈബിൾ പഠനം മിസിസ് ഈ. ജി. വൈററ് എന്ന എഴുത്തുകാരി ഊന്നിപ്പറഞ്ഞിട്ടുണ്ട്.

എബ്രഹാം ലിങ്കൻെറ മഹാമനസ്സിൻെറ ഭക്ഷണം തൻെറ പക്കലുണ്ടായിരുന്ന ആറു ഗ്രന്ഥങ്ങളായിരുന്നു. അതിലൊന്നു് ബൈബിൾ ആയിരുന്നു. ലിങ്കനു് ടെലിവിഷൻ ഉണ്ടായിരിക്കയും ഇന്നത്തെ ഗ്രന്ഥങ്ങളടങ്ങിയ ഒരു ലൈബ്രറി ഉണ്ടായിരിക്കയും ഇന്നത്തെ ബഹുലക്ഷം യുവാക്കളെപ്പോലെ സിനിമ കാണുകയും ചെയ്തിരുന്നെങ്കിലത്തെ സ്ഥിതി എന്തായിരിക്കുമായിരുന്നു!

ഒരു പേരോർമ്മിക്കാൻ വിഷമമുള്ളതെന്നു കാണുമ്പോൾ അതുമായി മറെറന്തെങ്കിലും പദം ബന്ധപ്പെടുത്തിയിരുന്നാൽ നിഷ്പ്രയാസം ഓർമ്മിക്കാമെന്നു ഞാൻ കണ്ടിട്ടുണ്ട്. മറയത്തരങ്ങൾ മറക്കാൻ താമസവും ബുദ്ധിപൂർവ്വകമായ കാര്യങ്ങൾ വേഗം മറക്കുകയും ചെയ്യുന്നുവെന്നുള്ള തത്വത്തെ അനുസരിച്ചാണീപ്രയോഗം നടപ്പിലാക്കേണ്ടതു്.

നിങ്ങളുടെ ഒരു കൈ ഏതാനം ആഴ്ചത്തേക്കു കെട്ടിവച്ചശേഷം എക്സ്റേ പരിശോധന നടത്തിയാൽ കാത്സ്യസംഭരണം കാണ്മാൻ കഴിയും, കാരണം ഉപയോഗിക്കപ്പെടാത്ത കാൽസ്യം പ്രകൃതിതന്നെ നീക്കം ചെയ്യുന്നതാണ്. പെൻഷൻകാർ അവസാനം ചെയ്യേണ്ട കാര്യമാണ് പ്രവൃത്തിരാഹിത്യം.

ഞാൻ വൃദ്ധനായ ഒരു രോഗിയെ സന്ദർശിക്കയുണ്ടായി. ഞാൻ തിരിച്ചു പോരാൻ സമയത്തു് തൻെറ ബിസിനസ്സ് കാർഡ് അദ്ദേഹം എന്നെ ഏല്പിച്ചു. അതിൽ ഇപ്രകാരം എഴുതിയിരുന്നു: ജെയിംസ് ബ്ളാങ്ക്, പെൻഷൻ പററിയ ആൾ, ഫോണില്ല, മേൽവിലാസമില്ല, തൊഴിലില്ല, പണമില്ല.'. അതിൻെറ മറുപുറത്തുള്ള എഴുത്തിങ്ങനെ ആയിരുന്നു: ''ധൃതിയില്ല, ആധിയില്ല, തൊഴിലില്ല, അത്യാവശ്യമില്ല.', അധികം താമസിയാതെ അദ്ദേഹം മരണമടഞ്ഞു്. അദ്ദേഹത്തിൻെറ മരണത്തിനു നിദാനം പ്രവൃത്തിരാഹിത്യവും ഈ ചിന്താഗതിയുമായിരിക്കാം.

ഓർമ്മയെന്നുപറയുന്നതൊരു സ്വിച്ചുബോർഡ്പോലെയാണ്. അതായതു് സ്വിച്ചുബോർഡിൽ പ്ളഗ്ഗ് ഘടിപ്പിക്കുമ്പോൾ വിദ്യുച്ഛക്തി പ്രസരമുണ്ടാകുന്നതുപോലെ സംഭരിച്ചിരിക്കുന്ന കാര്യങ്ങളുമായി ബന്ധിപ്പിക്കുന്നതാണോർമ്മ. നമ്മുടെ ചെറിയ നാഡീതന്തുക്കളുടെ അഗ്രം വലിയാൻ കഴിവുള്ളതായി സൂക്ഷിക്കപ്പെട്ടാൽ അന്വേഷിക്കുന്നതു വേഗം കണ്ടെത്താൻകഴിന്നു. മദ്യത്തിൻെറ ലഹരിയിൽ ഈ നാഡികൾ തെററായി വ്യാപരിക്കയും സംഗതികൾ അവ്യക്തമായി കുഴഞ്ഞുമറിയുകയും ചെയ്യുന്നു. ശരിയായി ചിന്തിപ്പാൻ കഴിയുമ്പോൾ വാസ്തവത്തിലുള്ളതിൽ വ്യത്യസ്തമായിട്ടാണു കാണുവാൻ കഴിഞ്ഞതെന്നു ഗ്രഹിക്കുന്നു.

ശരീര ടിഷ്യുകൾക്കു കാഠിന്യം ഭവിക്കുന്ന വാർദ്ധക്യപ്രക്രിയയിലെ ഒരു സിദ്ധിയാണ്. ശരീരത്തിൻെറ ഏതുഭാഗത്താണ് അഥവാ എത്രമാത്രമാണതു സംഭവിക്കുന്നതെന്നു സുനിശ്ചിതമായി പറയാൻ കഴിയുന്നില്ല. നിങ്ങൾ ശരിയായ പരിപാടിയിൽ മുമ്പോട്ടുപോയാൽ നല്ല വാർദ്ധക്യം വരെയും നിങ്ങളുടെ മനസ്സിനെ ഊർജ്ജസ്വലമായും ക്ഷേമമായും സൂക്ഷിക്കാൻ കഴിയും.

വല്ലപ്പോഴുമൊക്കെ വിയർക്കുന്നതുവരെ വ്യായാമം ചെയ്യുവാൻ ഭയപ്പെടേണ്ട. ഉന്നത മാംസദാഹാര ശുപാർശക്കാരാൽ വഞ്ചിക്കപ്പെടരുതു്. മാംസം, മുട്ട, മൃഗക്കൊഴുപ്പുകൾ ഇവ കുറച്ചുകൊണ്ടു പഴവർഗ്ഗങ്ങൾ ഭക്ഷിക്കുന്നവ വർദ്ധിപ്പിക്ക. പഞ്ചസാരയും മധുരപ്പലഹാരങ്ങളും വളരെ കുറയ്ക്കുക. വെള്ളം സുലഭമായി കുടിക്കുക. സന്തോഷമായിരിക്കണം. വിഭാവനയിലുള്ളതോ വാസ്തവത്തിലുള്ളതോ ആയ പ്രശ്നങ്ങളെക്കുറിച്ചുള്ള ഉൽക്കണ്ഠപോലെ മാനസികസമതുലിതാവസ്ഥയ്ക്കു തുരങ്കം വയ്ക്കുന്ന മറൊന്നുമില്ല.

നിങ്ങളുടെ വിവാഹപങ്കാളി യാതൊരുവിധത്തിലും നിങ്ങളുടെ ആദർശങ്ങൾക്കനുകൂലിയല്ലെങ്കിൽ അനുരഞ്ജനത്തിനുള്ള മാർഗ്ഗങ്ങൾ ആരായുക. യോജിപ്പിനുള്ള ഉത്തമമാർഗ്ഗം രണ്ടുപേരും നിസ്വാർത്ഥമായി ജീവിക്കുകയെന്നുള്ളതാണ്.

നാം വളർന്ന പരിതസ്ഥിതികളുടെ ഛായ കലർന്നതായിരിക്കും നമ്മുടെ ജീവിതമെന്നുള്ളതു് ഓർമ്മിച്ചുകൊള്ളുക. യുവദമ്പതികൾക്കു് കുടുംബത്തെക്കുറിച്ചു ഒരു പ്രസംഗകൻ ഉപദേശം കൊടുക്കുന്നതു ഞാൻ കേൾക്കുകയുണ്ടായി. അദ്ദേഹം പ്രസ്താവിച്ചു: ''നിങ്ങൾ വിവാഹം കഴിച്ച നല്ല ചെറുപ്പക്കാരനെ സമൂലപരിവർത്തനം ചെയ്യാമെന്നു വിചാരിക്കരുതു്. നിങ്ങൾക്കങ്ങനെചെയ്യാൻ സാധിക്കണമെങ്കിൽ തൊട്ടിൽ പ്രായത്തിൽതന്നെ അവനെ ലഭിക്കേണ്ടിയിരിക്കുന്നു., സുവർണ്ണപ്രായത്തിലെത്തിച്ചേരുമ്പഴേയ്ക്കു് മിക്ക പുരുഷന്മാരും ചിന്തിക്കാറുള്ളതു് സുഖത്തിലും ദു:ഖത്തിലും ചിലപ്പോൾ നമ്മുടെ തെററുകളിൽ അല്പം മുഷിയുമെങ്കിലും നമ്മോടു ചേർന്നുനിന്നു് നാം വരുത്തിവച്ച കുഴപ്പങ്ങളിൽനിന്നു മോചനം നേടാൻ നമ്മെ സഹായിച്ചിട്ടുള്ള പങ്കാളിയുമായി കഴിയുന്നതു വിലയേറിയതായിട്ടത്രേ. സ്ത്രീകളും അതുതന്നെ അഭിപ്രായപ്പെടുമെന്നെനിക്കറിയാം.

ജീവിതത്തിലെ സന്തുഷ്ടവീക്ഷണംപോലെ നിങ്ങളുടെ യൗവനത്തേയും, ഊർജ്ജസ്വലതയെയും ദീർഘനാൾ നിലനിർത്തുവാനും ശരീരത്തെയും മനസ്സിനെയും ക്ഷേമമായി പരിരക്ഷിപ്പാനും പററിയ മററുപാധികളൊന്നുമില്ല. അധൈര്യപ്പെടാതിരുന്നുനിങ്ങളുടെ ഓർമ്മയെ ശോഭനവും ഉൽസാഹഭരിതവും ആയി സൂക്ഷിക്കുക

# ഇൻഡ്യൻ-അമേരിക്കൻ പഠനങ്ങളുടെ വളർച്ച

**ചെസ്റ്റർ ബോൾസ്**

അമേരിക്കയിലെ എൻെറ ചുരുങ്ങിയ സന്ദർശനത്തിനിടയിൽ, പല അമേരിക്കക്കാർക്കും ഇന്ത്യയിലുള്ള താല്പര്യം ദ്രുതഗതിയിൽ വർദ്ധിച്ചുകൊണ്ടിരിക്കുന്നു എന്ന വസ്തുത എന്നെ അത്യധികം ആകർഷിക്കുകയുണ്ടായി.

അമ്പതു വർഷം മുമ്പ് മിക്ക അമേരിക്കക്കാർക്കും ഇന്ത്യയെപ്പററി അറിയാമായിരുന്നതു വിദൂരമായ വിദ്യാലയകാലസ്മരണകളിൽ അവശേഷിച്ചതു മാത്രമായിരുന്നു.

ക്രിസ്റ്റഫർ കൊളംബസ് ഇന്ത്യയിലേക്ക് ഒരു പുതിയ വാണിജ്യമാർഗ്ഗം അന്വേഷിക്കവേ കേവലം യാദൃച്ഛികമായി വടക്കേ അമേരിക്ക കണ്ടുപിടിക്കുകയും പുതുതായി കണ്ടുപിടിക്കപ്പെട്ട ഭൂഖണ്ഡത്തിലെ നിവാസികളെ തെററായി „ഇന്ത്യാക്കാർ,, എന്നു വിളിക്കുകയും ചെയ്തു എന്ന് അനന്തരതലമുറകളിലെ യുവ അമേരിക്കക്കാർ മനസ്സിലാക്കി.

പത്തൊമ്പതാം നൂററാണ്ടിൻെറ അന്ത്യഘട്ടത്തിൽ സ്വാമി വിവേകാനന്ദൻ അമേരിക്കയിൽ രാമകൃഷ്ണമിഷനുകൾ സ്ഥാപിക്കുകയും ധാരാളം അനുയായികളെ നേടുകയും ചെയ്തു. ഇരുപതാം നൂററാണ്ടിൽ മഹാത്മാഗാന്ധിയുടെ സ്വാതന്ത്ര്യ പ്രസ്ഥാനത്തെ, വിപ്ളവവും സ്വയം നിർണ്ണയാവകാശവും സംബന്ധിച്ച ഞങ്ങളുടെ സ്വന്തം പാരമ്പര്യത്തെപ്പററി ബോധവാന്മാരായ അമേരിക്കക്കാർ അഭിവാദനം ചെയ്തു.

ഇന്ത്യൻ സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള പ്രസിഡണ്ട് ഫ്രാങ്ക്ലിൻ ഡി. റൂസെവൽററിൻെറ പ്രത്യക്ഷമായ ഇടപെടൽ ഇന്ത്യാക്കാർക്ക് അമേരിക്കയിലുള്ള താല്പര്യം പൂർവാധികം വർദ്ധിപ്പിച്ചു. ഇതിൻെറ ഒരു പ്രതികരണമെന്ന നിലയിൽ ഇന്ത്യയിലെ സർവകലാശാലകളിലും കോളജുകളിലും അമേരിക്കയെപ്പററിയുള്ള പഠനങ്ങൾ വർദ്ധമാനമായിത്തീർന്നു.

കഴിഞ്ഞ 20 വർഷങ്ങളിൽ ഈ പരസ്പരതാല്പര്യം ഒരു വിദ്യാഭ്യാസവിപ്ളവം മുഖേന അത്യധികം വികസിതമായി. ഇതിൻെറ ഫലമായി, 1947–നു മുമ്പ് സങ്കല്പിക്കാൻ സാദ്ധ്യമല്ലാതിരുന്ന ഒരു തോതിൽ ഇന്ത്യൻ പണ്ഡിതന്മാർ അമേരിക്കൻ വിഷയങ്ങൾ പഠിക്കുകയും അമേരിക്കൻ പണ്ഡിതന്മാർ ഇന്ത്യൻ സംസ്ക്കാരത്തെപ്പററി ഗഹനമായ പഠനങ്ങൾ നടത്തുകയും ചെയ്തുതുടങ്ങി.

ഇന്ത്യയിൽ അമേരിക്കൻ പഠനങ്ങളുടെ വികസനം ദ്രുതഗതിയിൽ വർദ്ധിച്ചുകൊണ്ടിരിക്കുന്നു. അമേരിക്കൻ ചരിത്രവും അമേരിക്കൻ സാഹിത്യവും ഇപ്പോൾ 49 ഇന്ത്യൻ സർവകലാശാലകൾ അമേരിക്കൻഗവർമെൻറ് സംബന്ധിച്ച കോഴ്സുകളും പഠിപ്പിച്ചുവരുന്നു.

1964–ൽ ഹൈദ്രബാദിലെ ഉസ്മാനിയാ സർവകലാശാലയിൽ അമേരിക്കൻ പഠന ഗവേഷണകേന്ദ്രം സ്ഥാപിച്ചതു്. അമേരിക്കൻ ചരിത്രവും ഗവർമെൻറും സാഹിത്യവും സംബന്ധിച്ച മിക്കവാറും വിശാലമായ ഒരടിസ്ഥാനത്തിലുള്ള പഠനത്തിൻെറ ആദ്യഘട്ടത്തിൻെറ അന്ത്യത്തെ കുറിച്ചു. അതിനെ തുടർന്ന്, തെരഞ്ഞെടുക്കപ്പെട്ട കേന്ദ്രങ്ങളിൽ കൂടുതൽ തീവ്റവും പ്രത്യേകവിഷയങ്ങൾ അധികരിച്ചുള്ളതുമായ പഠനങ്ങൾ നടത്തപ്പെട്ടു.

തെരഞ്ഞെടുക്കപ്പെട്ട മൂന്നോ നാലോ ഇന്ത്യൻ സർവകലാശാലകളിൽ നടത്തിവരുന്ന അമേരിക്കൻ പ്രദേശപഠനങ്ങൾക്കായുള്ള സംയുക്തപരിപാടികളുടെ വികസനത്തിനു സർവകലാശാലാ ഗ്രാൻറ്സ് കമ്മീഷനും ഇന്ത്യയിലെ അമേരിക്കൻ വിദ്യാഭ്യാസ സ്ഥാപനവും (യുസെഫി) ഇപ്പോൾ പ്രോൽസാഹനവും സഹായവും നൽകിക്കൊണ്ടിരിക്കുന്നു. ന്യൂഡൽഹിയിലെ പ്രശസ്തമായ സാർവദേശീയപഠനങ്ങൾക്കുള്ള ഇന്ത്യൻ സ്കൂളിലും അമേരിക്കൻ പഠനങ്ങൾക്കായുള്ള ഒരു വകുപ്പുണ്ട്.

ഇതിനിടയിൽ അമേരിക്കൻ പണ്ഡിതന്മാർക്ക് ഇന്ത്യയിലുള്ള താല്പര്യം ശീഘ്റഗതിയിൽ വർദ്ധിച്ചു. ഡോ. നോർമൻ ബ്രൗൺ 1947–ൽ പെൻസിൽവാനിയാ സർവകലാശാലയിൽ ഒരു ദക്ഷിണേഷ്യൻ പ്രാദേശിക പഠനവകുപ്പ് സ്ഥാപിച്ചതായിരുന്നു ഇതുസംബന്ധിച്ച ഒന്നാമത്തെ സംഭവവികാസം.

അതിനുശേഷം അനേകശതം അമേരിക്കൻ ഗവേഷപണ്ഡിതന്മാർ ഇന്ത്യൻ പഠനങ്ങളുടെ വിവിധമണ്ഡലങ്ങളിൽ തങ്ങൾക്കുള്ള താല്പര്യങ്ങൾ പരിപോഷിപ്പിച്ചുപോന്നു.

കഴിഞ്ഞ 15 വർഷങ്ങളിൽ 68,000 ഇന്ത്യാക്കാർ അമേരിക്കയിൽ പഠിക്കുകയും അനേകായിരം യുവ അമേരിക്കക്കാർ ഇന്ത്യയിലേക്കു പോകുകയും ചെയ്തു. ഇന്ന് അമേരിക്കൻ സർവകലാശാലകളിൽ 8000 വിദ്യാർത്ഥികൾ ഉണ്ട്. 3000 ഇന്ത്യാക്കാർ ഡോക്ടർമാരായും 4000 ഇന്ത്യാക്കാർ സർവകലാശാലകളിൽ അദ്ധ്യാപകരായും അമേരിക്കയിൽ സേവനമനുഷ്ഠിച്ചുകൊണ്ടിരിക്കുന്നു.

1967–ൽ മാത്രം, ഇരുപതാം നൂററാണ്ടിൻെറ ആദ്യപകുതിയിലേക്കാൾ കൂടുതൽ അമേരിക്കക്കാർ ഇന്ത്യൻപഠനങ്ങളിൽ ഡോക്ടർബിരുദം നേടുകയുണ്ടായി.

ഇന്ത്യൻ പ്രദേശപഠനപരിപാടികൾ 25 അമേരിക്കൻ സർവകലാശാലകളിലും അനേകം കോളജുകളിലും ഏർപ്പെടുത്തിയിട്ടുണ്ട്. പല അമേരിക്കൻ ഹൈസ്കൂളുകളിലെയും പാഠ്യപദ്ധതിയിൽ വരുത്തിയിരിക്കുന്ന മാററം, ഇന്ത്യയിൽ അമേരിക്കക്കാർക്കുള്ള താല്പര്യത്തിനു തെളിവാണ്.

വിദ്യാഭ്യാസ വിഭവശക്തികേന്ദ്രവും ഫുൾബ്രൈററ് ഫൗണ്ടേഷനും അമേരിക്കൻ വിദേശസഹായപരിപാടിയും. അമേരിക്കൻ കോളജു പ്രൊഫസർമാരെയും ഹൈസ്കൂൾ അദ്ധ്യാപകന്മാരെയും ഉൾപ്പെടുത്തിക്കൊണ്ടുള്ള സമ്മർ സയൻസ് ഇൻസ്റ്റിട്യൂട്ട് പരിപാടികൾ ഇന്ത്യയിൽ നടത്തിയിട്ടുണ്ട്. ഈ ഇൻസ്റ്റിട്യൂട്ടുകൾ അമേരിക്കയിൽ കൂടുതൽ ഇന്ത്യൻ പഠനപരിപാടികൾ ഏർപ്പെടുത്തുന്നതിനു വഴിതെളിച്ചു.

ഏതെങ്കിലും ഒരു സംഘടനയുടെ ആഭിമുഖ്യത്തിൽ ഇന്ത്യയിലേക്കു വരുന്ന സീനിയർ ഗവേഷണ പണ്ഡിതന്മാർക്കും ജൂനിയർ ഗവേഷണപണ്ഡിതന്മാർക്കും പുറമേ ബിരുദാർത്ഥികളോ പുതിയ ബിരുദധാരികളോ ആയ യുവ അമേരിക്കക്കാരുടെ സംഘങ്ങൾ ഇന്ത്യ സന്ദർശിക്കുകയും ഇന്ത്യൻ സർവകലാശാലകളിൽ പഠനം നടത്തിക്കൊണ്ടോ അമേരിക്കൻഗവർമെൻറിൻെറ കീഴിൽ പരിശീലനം നേടിക്കൊണ്ടോ മനോഹരമായ ഈ രാജ്യത്തിൽ അനേകം മാസങ്ങൾ ചെലവഴിക്കുകയും ചെയ്തിട്ടുണ്ട്. സിറാക്യൂസ് ബെർക്ക്ലിയിലെ കാലിഫോർണിയാ, വിസ്കോൺസിൻ എന്നീ സർവകലാശാലകൾ ഇന്ത്യയെപ്പററി നേരിട്ടു പഠനം നടത്തുന്നതിനുള്ള അവസരങ്ങൾ അവയിലെ വിദ്യാർത്ഥികൾക്കു നൽകുന്നു.

മുൻ ശാന്തിസേനാ സന്നദ്ധസേവകരിൽ—ഇവർ നേരത്തെ ഒരു പ്രാദേശികഭാഷയിൽ പരിശീലനം നേടിയവരാണ്—ഗണ്യമായ ഒരു ഭാഗം ഇന്ത്യയിൽനിന്നു മടങ്ങിയെത്തി എം. എ. ബിരുദത്തിനോ ഡോക്ടർ ബിരുദത്തിനോ ഇന്ത്യയോടു ബന്ധപ്പെട്ട വിഷയങ്ങൾ പഠിച്ചുകൊണ്ടിരിക്കുന്നു.

1962–ൽ പൂനായിൽ ഇന്ത്യൻ പഠനങ്ങൾക്കുള്ള അമേരിക്കൻ ഇൻസ്റ്റിട്യൂട്ട് സ്ഥാപിച്ചതിൻെറ ഫലമായി, ഇന്ത്യയെപ്പററിയുള്ള തങ്ങളുടെ അറിവു പുതുക്കുന്നതിനും ശീഘ്റഗതിയിൽ മാറിക്കൊണ്ടിരിക്കുന്ന ഇന്ത്യൻ രംഗത്തെപ്പററി മനസ്സിലാക്കിക്കൊണ്ടിരിക്കുന്നതിനും അമേരിക്കൻ പ്രൊഫസർമാർക്കും ഗവേഷണപണ്ഡിതന്മാർക്കും ഒരവസരം നൽകാൻ, സുസ്ഥാപിതമായ ഇന്ത്യൻ പ്രദേശപഠന പരിപാടികളോടുകൂടിയ അമേരിക്കൻ സർവകലാശാലകൾക്കു സാദ്ധ്യമായി.

ന്യൂഡൽഹിയിൽ സ്ഥാപിതമായിട്ടുള്ള കോൺഗ്രസ് ലൈബ്രറിപദ്ധതി, ഇന്ത്യയിൽ താല്പര്യമുള്ള അമേരിക്കൻ സർവകലാശാലകൾക്കു വലിയ ഒരു സഹായകേന്ദ്രമാണ്.

അമേരിക്കയിലെ ഇന്ത്യൻ പഠനങ്ങളും ഇന്ത്യയിലെ അമേരിക്കൻ പഠനങ്ങളും നമ്മുടെ മഹത്തായ രണ്ടു ജനാധിപത്യ രാഷ്ട്രങ്ങളും തമ്മിലുള്ള വർദ്ധമാനമായ ധാരണയ്ക്കു് ഭദ്രമായ ഒരസ്ഥിവാരമാണ്.

Reg. No. K. 289 Licenc e No.489

# ചർച്ച് വീക്കിലി

# UPSALA AND LAMBETH

—Derick Garnier—

This year makes history by the action of the Churches in uniting to face up to world responsibilities. Church representatives are participating in at least four international conferences affecting the future of mankind. The first was the United Nations Conference on Trade and Development (UNCTAD II) which was held at New Delhi in February and March at which representatives of the World Council of Churches and delegates from the Holy See attended. This UN meeting established a base for action at the next three church sponsord conferences.

Immediately following UNCTAD II was the 5-day world conference on development at Beirut from May 21 to 27 jointly promoted by the World Council of Churches and the Pontifical Commission on Justice and Peace. It was described as "a great historical breakthrough" by Archbishop Angelo Fernandes, Roman Catholic Archbishop of Delhi. This conference which was attended by representatives of international organisations such as the World Bank, FAO, UNESCO and ILO, geared its members to undertake, a programme of mobilisation of public opinion towards international justice and development. Matters arising out of this conference will also be taken a step further at Uppsala, Sweden when the Fourth Assembly of the World Council of Churches meets from July 4 to 19. This assembly is described as being the most widely represented meeting in the history of ecumenical movement. It is the fourth such meeting in twenty years, the previous one being held in New Delhi in 1961 at the same venue as UNCTAD II

About 2250 people, who will include 800 delegates from 232 member churches of the World Council of Churches, are expected to attend this assembly. More than one hundred of these delegates come from Asia. There will also be youth participants, fraternal delegates and observers. including fifteen Roman Catholics. Perhaps the unique feature of the conference is that there will also be 165 advisers (including Roman Catholics) who will place their specialized skills and knowledge at the disposal of the delegates to guide them in their deliberations.

From Uppsala many of the delegates will proceed to Britain for the Tenth Lambeth Conference. Although this conference is primarily a meeting of the Anglican Communion when 500 bishops will meet to consider the renewal of the church in the areas of faith, ministry and unity, it will be well attended by observers and consultants from nearly every church of the world. About twenty bishops wis represent the Church of India, Pakistan, Burma and Ceylon.

It can be no coincidence that the theme of the conference "The Renewal of the Church,' is similar to the theme of last year's National Christian Council of India Triennial at Shillong– "Renewal of the Church for its Mission". A conference with a similar theme is also being planned to be held in February next year by the Catholic Bishops' Conference in India.

The three chosen areas for study by the Lambeth Conference–Faith, Ministry and Unity–will be chaired by the Primate of Canada, Dr. Howard Clark; the Archbishop of York, Dr. Donald Coggan; and the Metropolitan of India, Dr. Lakdasa De Mel respectively.

The three committees will be further divided into 32 sub-committees, each consisting of 15—16 bishops, among whom will be Rt. Rev. Philip Parmar, Bishop of Delhi,

Many changes will take placeat this Conference since the last Lambeth Conference was held ten years ago. Owing to increased participation it will be held at Westminster instead of Lambeth Palace. Secondly, this will be the first occasion when full-time observers from churches throughout the world will be attending. Thirdly, a panel of consultants will advise the delegates, giving a new dimension to the value of the conference.

These conferences not only show a growing together amongst the churches, but their active concern to identify themselves with the rapidly changing problems besetting the world and their desire to participate meaningfully in helping to solve them.

## കോറെപ്പിസ്ക്കോപ്പാസ്ഥ്

## ഭരണച്ചുമതല

**നെടുന്തള്ളിൽ സ്കറിയാ കോറെപ്പിസ്കോപ്പാ**

"കോറെപ്പിസ്ക്കോപ്പ .യെന്ന പദത്തിൻെറ അർത്ഥം നഗരാധിപനെന്നാണ്. ശീമദേശത്തു പണ്ടു് ഓരോ ഭദ്രാസന ഇടവകയിലുമുള്ള പള്ളികളെ പത്തോ പതിമ്മൂന്നോ ആയി വീതിച്ച് ഓരോ വിഭാഗത്തിൻെറയും മേൽഭരണം ഓരോ കോറെപ്പിസ്ക്കോപ്പയെക്കൊണ്ടു നടത്തിച്ചിരുന്നുവെന്നു ഞാൻ പരേതനായ കോനാട്ടു കോറെപ്പിസ്ക്കോപ്പായുടെ അടുക്കൽ സുറിയാനി പഠിച്ചിരിക്കുമ്പോൾ അദ്ദേഹത്തിൽനിന്നു മനസ്സിലാക്കീട്ടുണ്ടു്. കോറെപ്പിസ്ക്കോപ്പയുടെ ഭരണകാലത്തു് ഏതെങ്കിലും ഇടവകയിൽ വഴക്കോ മറ്റോ ഉണ്ടായാൽ അവ തീർക്കുന്നതു് എപ്പിസ്ക്കോപ്പായാണ്. എപ്പിസ്ക്കോപ്പാസ്ഥ് അവ തീർക്കാൻ കഴിയാത്തപക്ഷം ഭദ്രാസനത്തലവനായ മെത്രാപ്പോലീത്തായെ വിവരമറിയിക്കുകയും അദ്ദേഹം അവ കൈകാര്യം ചെയ്യുകയും ചെയ്യും. അങ്ങനെയാണു ഭരണം നിർവഹിച്ചുപോന്നതു്.

എന്നാൽ മലങ്കരയുള്ള കോറെപ്പിസ്ക്കോപ്പമാർക്കു് ഇപ്പോൾ ഭരണച്ചുമതലയില്ല. അങ്കമാലി ഭദ്രാസനത്തിൽ ഇപ്പോൾ വളരെ കോറെപ്പിസ്ക്കോപ്പാമാരുണ്ടു്, മററു ഭദ്രാസനങ്ങളിലുമുണ്ടു്. ഓരോ ഭദ്രാസനത്തിലുമുള്ള പള്ളികൾ സൗകര്യംപോലെ വിഭജിച്ച് കോറെപ്പിസ്കോപ്പാമാരുടെ കീഴിൽ ഭരണം നടത്തിക്കുന്നതു നന്നായിരിക്കുമെന്നു തോന്നുന്നു. സഭാനേതാക്കന്മാരുടെ ശ്രദ്ധയിൽ ഇക്കാര്യം പെടുത്തുന്ന വെന്നുമാത്രം.

Printed and published by N. M. Abraham B. A. at the Malayala Manorama Press Kottayam